# അന്യാപദേശശതകം

ശ്രീനീലകണ്ഠദീക്ഷിതരുടെ സംസ്കൃതകൃതിയെ

കേരളവൎമ്മാ

സി. എസ്. ഐ., എഫ്. എം. യു., എം. ആർ. എ. എസ്.,
എഫ്. ആർ. എച്ച്. എസ്.,

വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട്

## മണിപ്രവാളത്തിൽ

പരിഭാഷപ്പെടുത്തിയതു്.




മൂലത്തോടും,

സംഗ്രഹാഖ്യാനം ചെയ്ത

മഹാമഹിമശ്രീ സ്വാതിതിരുനാൾ

മഹാരാജാവു തിരുമനസ്സുകൊണ്ടു
ഉണ്ടാക്കിയ അവതാരികകളോടും,

എം. രാജരാജവൎമ്മരാജാ, എം. എ., തമ്പുരാനവർ

ഉണ്ടാക്കപ്പെട്ട വ്യാഖ്യാനത്തോടും കൂടി

തിരുവനന്തപുരം
കമലാലയം അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടതു്
൧൦൮൫.
൧-ാം പതിപ്പ് കോപ്പി ൧൦൦൦.

# ANYAPADESA SATAKAM,

TRANSLATED INTO

## MANIPRAVALAM,

FROM

THE SANSKRIT POEM OF

## SRI NILAKANTA DIKSHITAR,

BY


## KERALA VARMA,

C. S. I., F. M. U., M. R. A. S., F. R. H. S.,

**VALIYA KOIL TAMPURAN,**


**WITH THE ORIGINAL**

THE AVATARIKAS WRITTEN

BY

HIS ILLUSTRIOUS HIGHNESS

**THE LATE SVATI TIRUNAL MAHARAJA,**

AND A COMMENTARY

BY


**M. RAJARAJA VARMA, M. A.**



**Kamalalaya Printng Works**

**TRIVANDRUM**

**1092.**



# പ്രസ്താവന

സാഹിത്യസംരംഭമെല്ലാം ശമിച്ചു് നിർവ്വാണമായ അഗ്നിപർവ്വതം പോലെ അടങ്ങിയിരിക്കുന്ന ഞാൻ ഇപ്പോൾ ഈ "അന്യാപദേശമണിപ്രവാള"ത്തെ നിർമ്മിക്കാൻ ഉദ്യമിച്ചതിനുള്ള സംഗതിയെ കുറിച്ചു് ജിജ്ഞാസ ജനിക്കാവുന്ന ജനങ്ങളുടെ അറിവിനായി മാത്രമാണു് ഈ പ്രസ്താവനയെ ഇതിൽ ചേർക്കുന്നതു്.

ഇതിനു മുൻപിൽ നടന്ന ഭാഷാപോഷിണീസഭായോഗത്തിൽ ഞാൻ ചെയ്ത പ്രാരംഭപ്രസംഗത്തിന്റെ ഉപക്രമത്തിൽ ശ്രീ നീലകണ്ഠദീക്ഷിതരുടെ "അന്യാപദേശശതക"ത്തിലെ 'കിം പുഷ്ണാസി മൃഗാൻ മൃഗാദനകുലാൽ കിം വാ പരം ത്രായസേ' ഇത്യാദി ശ്ലോകത്തെ പ്രകൃതവശാൽ പ്രസ്താവിക്കയുണ്ടായി. തദനന്തരം ആ പ്രസംഗത്തെ "ഭാഷാപോഷിണി" മാസികയ്ക്കായി എഴുതി അയച്ചപ്പോൾ മേൽ പറഞ്ഞ ശ്ലോകത്തെ ഭാഷയാക്കി അയക്കുന്നതു് യുക്തമായിരിക്കുമെന്നു വിചാരിച്ചു് അപ്രകാരം ചെയ്തു. അപ്പോൾ ഈ സരസമായ ശതകം മുഴുവനും ഭാഷയാക്കിയാൽ നന്നായിരിക്കുമല്ലോ എന്നൊരു വിചാരം എന്റെ മനസ്സിൽ അങ്കുരിച്ചു.

ഈ "അന്യാപദേശശതക"ത്തിനു [illegible]-ാമാണ്ടു നാടുനീങ്ങിയ കവികുലശേഖരനായ സ്വാതിതിരു

നാൾ മഹാരാജാവു് പ്രതിപദ്യം അവതാരിക എഴുതി ച്ചേൎത്തിട്ടുണ്ടായിരുന്നതും, എന്റെ മാതുലനും ഇപ്പോൾ രാജ്യഭാരം ചെയ്യുന്ന ശ്രീമൂലകമഹാരാജാവിന്റെ പിതാവും ആയ എന്റെ ഗുരുനാഥൻ ഇതിൽ നാല്പതിലധികം ശ്ലോകങ്ങൾക്കു് എത്രയും ഹൃദയംഗമമായ ഒരു വ്യാഖ്യാനം സംസ്കൃതത്തിൽ നിൎമ്മിച്ചിട്ടുണ്ടായിരുന്നതിനെ അവിടുന്നു് എന്നെക്കൊണ്ടു വായിപ്പിച്ചു് ആവശ്യപ്പെട്ട ഘട്ടങ്ങളിൽ അൎത്ഥം പറഞ്ഞു തന്നിട്ടുണ്ടായിരുന്നതും ഈ സരസമായ കാവ്യത്തിൽ എനിക്കു വിശേഷപ്രതിപത്തിയെ ജനിപ്പിക്കുന്നതിനു കാരണമായി തീൎന്നിട്ടുണ്ടു്. അതിനാലാണു് ഇതു മുഴുവനും മണിപ്രവാളമാക്കാൻ ഒന്നു ശ്രമിച്ചാലെന്താണു് എന്നൊരു വിചാരം എന്റെ മനസ്സിൽ ആവിൎഭവിച്ചതു്. അതിന്റെ ശേഷം പല ജോലികളുടെയും ഇടയിൽ ഞാൻ ഇതിലെ പദ്യങ്ങളെ ദിവസംപ്രതി ഒന്നും രണ്ടും മൂന്നും വീതമായി ഭാഷയാക്കാൻ തുടങ്ങി.

എന്റെ ആദ്യഭാഷാകൃതിയായ "കേരളീയഭാഷാശാകുന്തള"ത്തിലും അനന്തരഭാഷാകൃതിയായ "അമരുകമണിപ്രവാള"ത്തിലും ദ്വിതീയാക്ഷരപ്രാസത്തിൽ വ്യഞ്ജനങ്ങൾക്കും സ്വരങ്ങൾക്കും ഐകരൂപ്യം ഉണ്ടായിരിക്കണമെന്നുള്ള നിൎബ്ബന്ധത്തെ അനേകം പദ്യങ്ങളിൽ ശരിയാക്കി കൊണ്ടുപോയിട്ടുണ്ടായിരുന്നെങ്കിലും സാൎവ്വത്രികമായി ഞാൻ ആ നിൎബ്ബന്ധത്തെ അതിൽ രണ്ടിലും അനുവൎത്തിച്ചിട്ടുണ്ടായിരുന്നില്ല. അതു് ഉദാസീനത കൊണ്ടു മാത്രമല്ലാതെ അശക്തികൊണ്ടല്ലായിരുന്നു എന്നു പറയുന്നതിൽ ആത്മപ്രശംസ സ്ഫുരിക്കുന്നുണ്ടെങ്കിൽ

അതിനെ മഹാന്മാർ ക്ഷമിച്ചുകൊള്ളുമാറാകണം. ദ്വിതീയാക്ഷരപ്രാസം തന്നെ അത്ര ആദരണീയമല്ലെന്നുള്ള അഭിപ്രായത്തോടുകൂടി എന്റെ പ്രിയശിഷ്യനായ ഭാഗിനേയൻ രാജരാജവർമ്മാ, എം. ഏ., എം. ആർ. ഏ. എസ്, കോയിത്തമ്പുരാൻ "ഭാഷാമേഘസന്ദേശ"വും "ഭാഷാകുമാരസംഭവ"വും ചമച്ച് സഹൃദയഹൃദയാഹ്ലാദം ജനിപ്പിച്ചപ്പോൾ ദ്വിതീയാക്ഷരപ്രാസത്തെ കുറിച്ചുള്ള എന്റെ അസാമാന്യമായ നിർബന്ധത്തെ ഉപേക്ഷിക്കാതെ തന്നെ ഒരു സരസകാവ്യം നിർമ്മിക്കാവുന്നതല്ലയോ എന്നൊന്നു പരീക്ഷിക്കാനായിട്ടാണ് ഞാൻ "മയൂരസന്ദേശം" എന്ന സ്വതന്ത്രകൃതിയെ അക്കാലത്തുണ്ടാക്കിയതു്. എന്നാൽ ഒരു സ്വതന്ത്രകാവ്യത്തിലെന്നപോലെ തന്നെ ഒരു ഭാഷാന്തരകൃതിയിൽ മേൽപ്പറഞ്ഞ ദ്വിതീയാക്ഷരപ്രാസവിഷയമായ നിർബന്ധം സാർവത്രികമായി ഘടിപ്പിക്കാവുന്നതാണോ എന്നു പരീക്ഷിക്കാൻ ഈ "അന്യാപദേശമണിപ്രവാള"ത്തിൽ ഞാൻ ചെയ്തിട്ടുള്ള ശ്രമം അനായാസേന സഫലമായി തീർന്നിരിക്കുന്നു എന്നുള്ള ബോധം സാമാന്യേന സഹൃദയന്മാർക്കെല്ലാവർക്കും ഉണ്ടാകാതിരിക്കയില്ലെന്നാണ് എന്റെ വിശ്വാസം.

ദ്രാവിഡന്മാരും കേരളീയന്മാരും ആയ പ്രാചീനഭാഷാമഹാകവികൾ അവ്യഭിചാരേണ ആദരിച്ചിരുന്നതായ ദ്വിതീയാക്ഷരപ്രാസത്തെ തീരെ ഉപേക്ഷിക്കുന്നതിനേക്കാൾ അതിൽ യഥാശക്തി സ്വാതന്ത്ര്യങ്ങളെടുത്തു സാത്മ്യത്തെ ഉണ്ടാക്കാൻ ശ്രമിക്കയാണ് ആധുനികകവികളിൽ ശക്തിമാന്മാർ ചെയ്യേണ്ടതെന്നുള്ള എന്റെ

അഭിപ്രായത്തെ ഉദാസീനന്മാരായ സൽകവികളിൽ ചിലർ ആദരിക്കാതിരിക്കുന്നില്ലെന്നുള്ളത് എനിക്ക് അനല്പമായ ചാരിതാർത്ഥ്യത്തിനു കാരണമാണ്. ഭാഷാകവിതയിൽ പ്രാസനിർബന്ധം കൂടാതിരുന്നാൽ പദ്യങ്ങൾക്ക് അധികലാളിത്യമുണ്ടായിരിക്കുമെന്നുള്ളു വാസ്തവമാണെങ്കിൽ ഭാഷാഗദ്യങ്ങൾക്കു തദധികമായ ലാളിത്യമുണ്ടായിരിക്കുമെന്നുള്ളത് അതില്പമധികം വാസ്തവമാകകൊണ്ട് ഭാഷാപണ്ഡിതന്മാർ പദ്യനിർമ്മാണത്തിൽ പ്രവർത്തിക്കാതിരിക്കയാണല്ലോ വേണ്ടതു്. അതു ചെയ്യാതിരിക്കുന്ന സ്ഥിതിക്കു ഭാഷാകവിതയിൽ യഥാശക്തി പ്രാസത്തെ നിർവ്വഹിച്ചുകൊണ്ടുപോകതന്നെയാണ് വേണ്ടതു് എന്നാണ് എന്റെ പക്ഷം.

ഈ "അന്യാപദേശമണിപ്രവാള"ത്തിൽ ഏതാനും പദ്യങ്ങൾ തീർന്നവയെ എന്റെ ഭ്രാതുഷ്പുത്രനും സാഹിത്യരസജ്ഞനും ആയ എം. രാജരാജവർമ്മ രാജാ, എം എ., നോക്കി അഭിനന്ദിച്ചപ്പോൾ ഇതിനൊരു വ്യാഖ്യാനം എഴുതാമോ എന്നു ഞാൻ ചോദിച്ചതിനെ സന്തോഷപൂർവ്വം കയ്ക്കൊണ്ടു ഉടനെ അതിനായി ഉദ്യമിച്ച് അപ്പൊഴപ്പോൾ എഴുതിയതിനെ എന്റെ അടുക്കൽ കൊണ്ടുവന്നു കാണിച്ചിരുന്നതു് ഈ കൃതിയെ പൂരിപ്പിക്കുന്നതിലേക്ക് എനിക്ക് ഒരു പ്രോത്സാഹകമായിതീർന്നിട്ടുണ്ട്. ഇതിലെ അവതാരികകളെ ഇതിന്റെ വ്യാഖ്യാതാവായ രാജാവു തന്നെ ഭേദപ്പെടുത്തുകയും ചിലതിനെ മാറി ഉണ്ടാക്കുകയും ചിലതിൽ തന്റെ അഭിപ്രായപ്രകാരം ചിലേടത്ത് ആക്ഷേപയോഗ്യങ്ങളായ ഭാഗങ്ങളെ എടുത്തുകാണിക്കയും മററും ചെയ്തു് തന്റെ വ്യാഖ്യാനത്തെ

വിദ്വജ്ജനമോദനീയമാക്കീട്ടുണ്ട്. മൂലഗ്രന്ഥകാരന്റെ അഭിപ്രായത്തെ കുറിച്ചും വ്യാഖ്യാതാവു് ചിലെടത്തു് ആധുനികസിദ്ധാന്തപ്രകാരം യുക്തിവാദത്തെ ഉപന്യസിച്ചിട്ടുള്ളതു് നവീനമതപക്ഷപാതികളായ പണ്ഡിതന്മാൎക്കു് അഭിമതമായിത്തന്നെ ഇരിക്കുമെന്നു വിശ്വസിക്കുന്നു. സൎവ്വഥാ ശ്ലാഘനീയമായ ഈ വ്യാഖ്യാനത്തിൽ ഗ്രന്ഥവിസ്താരം അല്പം അധികമായിപ്പോയിട്ടുണ്ടോ എന്നൊരു ശങ്കയ്ക്കു അവകാശം ഉണ്ടാകുമെങ്കിൽ അതു വ്യുൽപത്തിദാൎഢ്യമില്ലാത്തവൎക്കും സുഖബോധത്തിനു വേണ്ടി മാത്രമാണെന്നുള്ള സമാധാനം ആൎക്കും എളുപ്പത്തിൽ തോന്നാവുന്നതാണ്.

ഈ "അന്യാപദേശമണിപ്രവാള"ത്തെ ഞാൻ നിൎമ്മിച്ചുകൊണ്ടിരുന്ന സമയത്തിൽ ഇതിലെ ചില പദ്യങ്ങളെ എന്റെ പ്രാണപ്രേയസിയും സൂക്ഷ്മഗ്രാഹിണിയും രസവേദിനിയും ആയ നാടുവാണിരുന്ന മഹാരാജ്ഞിയെ കേൾപ്പിച്ചപ്പോൾ അവിടുന്നു് അവയെ അസാമാന്യമായി അഭിനന്ദിക്കയും ഈ ഗ്രന്ഥത്തെ ഉടനെ സമഗ്രമാക്കേണമെന്നു താല്പൎയ്യപ്പെടുകയും ചെയ്തുകൂടി എന്നെ ഈ പരിഭാഷാപൂരണത്തിൽ ബലവത്തരമായി പ്രേരിപ്പിച്ചിട്ടുണ്ടെന്നുള്ള വാസ്തവത്തെ ഇവിടെ പ്രസ്താവിക്കാതിരിക്കാൻ എനിക്കു മനസ്സു വരുന്നില്ല.

ഭാഷാന്തരം പൂൎത്തിയായതിന്റെ ശേഷം ഒരിക്കൽ അന്നു "വിദ്യാവിനോദിനി" പത്രാധിപരായിരുന്ന എന്റെ സ്നേഹിതൻ തോട്ടക്കാട്ടു കുഞ്ഞികൃഷ്ണമേനോൻ, ബി. എ., എം. ആർ. ഏ. എസ്., എഫ്. ആർ. എച്ച്. എസ്. ഇവിടെ വന്നു് എന്നെ കാണുകയും ഈ കൃതി

യെ വായിച്ചുനോക്കുകയും ഉണ്ടായതിന്ന് അയാളുടെ അപേക്ഷപ്രകാരം ഈ "അന്യാപദേശമണിപ്രവാളം" മുഴുവനും എന്റെ പ്രിയശിഷ്യനായ എ. ആർ. രാജരാജവർമ്മാ കോയിത്തമ്പുരാന്റെ എത്രയും ഹൃദയംഗമങ്ങളായ ചെറിയ അവതാരികകളോടുകൂടി "വിദ്യാവിനോദിനി" യുടെ രണ്ടു മൂന്നു പ്രതികളിലായി പ്രസിദ്ധപ്പെടുത്തിട്ടുണ്ടായിരുന്നു.

ഈ പ്രസ്താവനയിൽ ഇതുമാത്രമല്ലാതെ എനിക്കു മറ്റൊന്നും പ്രസ്താവിക്കാനുള്ളതായി തോന്നുന്നില്ല.




*Trivandrum*
*10th July 1902.* KERALA VARMA.





ശ്രീഃ

# അന്യാപദേശശതകം

## മണിപ്രവാളം

## സവ്യാഖ്യാനം



ഏകേനൈവ പ്രഭുണാ ബഹുഷു ജനേഷു സമം പാല്യമാനേഷു സത്സ്വപി തത്ര കേചിൽ സ്വപ്രകൃത്യനുസാരേണ തസ്യൈവ പ്രാമോദ്ഗമാനി അന്യേ തദിതരാണി ച മനസാ ധ്യായന്തീത്യാഹ:—

൧. ഛായാവൃക്ഷമുപാശ്രയന്തി പഥികാ ശ്രാന്താ ഹി പാന്ഥാസ്സമം
തേഷ്വേകോ/സ്യ ഗുണം ഗുണേന മനസാ ഹൃഷ്യന്നനുധ്യായതി ।
അന്യോ ഹന്ത മരുത്പ്രകമ്പിതേ/സ്യ വിടപാനാധാരയന്തഃ ക്രുധാ
കശ്ചിന്നിശ്ചിനുതേ കവാടഫലകം കർത്തും തമേവ ക്ഷണാൽ. ॥

ഒരേ പ്രഭുവിനാൽ തന്നെ രക്ഷിക്കപ്പെടുന്ന അനേകം ജനങ്ങളിൽ ചിലർ അദ്ദേഹത്തിന്റെ ഗുണത്തെയും, മറ്റു ചിലർ ദോഷത്തെയും, അവരവരുടെ സ്വഭാവഭേദമനുസരിച്ചു ഇച്ഛിക്കുന്നു എന്നു പറയുന്നു:—

ശ്രാന്തരായ് തണൽമരത്തെയൊന്നിനെ-
യണഞ്ഞു പാന്ഥർ മരുവീടവേ
സ്വാന്തമോദമോടൊരുത്തനങ്ങു
കരുതുന്നതിന്റെ പലതും ഗുണം |

ച്ചിട്ടു, കഠിനമായ വെയിലത്തു വളരെ ദൂരം നടക്കയാൽ ക്ലാന്തന്മാരായിട്ടു, എന്നൎത്ഥം, പാന്ഥർ വഴിപോക്കർ, തണൽമരത്തെയൊന്നിനെയണഞ്ഞു ഒരു തണലുള്ള മരത്തിന്റെ ചുവട്ടിൽ വന്നു, മരുവീടവെ സുഖമായി വിശ്രമിക്കുമ്പോൾ, തണൽമരം എന്നാൽ തണലുള്ള മരം എന്നൎത്ഥം; എല്ലാ മരത്തിനും തണലുണ്ടല്ലൊ തണൽശബ്ദം നിഷ്പ്രയോജനമല്ലെ? അല്ല, മരങ്ങൾക്കു തണലിനു കൂടുതൽ കുറവു പ്രത്യക്ഷമാണല്ലൊ. തണൽശബ്ദം തണലിന്റെ ആധിക്യത്തെ കാണിക്കുന്നു. പാന്ഥർ എന്ന ശബ്ദത്തിന്റെ വചനം അനേകത്വത്തെ സൂചിപ്പിക്കുന്നതുകൂടാതെ മരുവുക എന്ന ക്രിയയിൽ അവരിൽ ഓരോരുത്തനും ഒരുപോലെ ഉള്ള പ്രവൃത്തിയെയും ദ്യോതിപ്പിക്കയാൽ സമം എന്ന അൎത്ഥത്തിലുള്ള ശബ്ദത്തെ ഭാഷയിൽ ഉപേക്ഷിച്ചിരിക്കുന്നു. അതിനാൽ പാന്ഥർ മരുവുക എന്നതുകൊണ്ടു വഴിപോക്കർ എല്ലാവരും ഒരുപോലെ വിശ്രമിക്ക എന്നൎത്ഥമറിക. ഇപ്രകാരം വഴിപോക്കർ വിശ്രമത്തെ സമമായി അനുഭവിച്ചിരിക്കുമ്പോൾ, ഒരുത്തനൊരുവനോടു, സ്വാനന്ദമോടോടു, ഉള്ളിൽ സന്തോഷത്തോടുകൂടി, വെയിൽകൊണ്ടു ശ്രമപ്പെട്ടു കഷ്ടിച്ചുവരുന്ന നമുക്കു ഈ മരമൊന്നത്രെ വിശ്രമസൗഖ്യത്തെ നൽകിയല്ലൊ എന്നതുകൊണ്ടു സന്തുഷ്ടമാനസനായി; അതിനു ആ തണൽമരത്തിനു പലേടും ഗുണം കാണുന്നു, അതിന്റെ തണലാകയും, അതിനു തടമെടുക്കയും, വെള്ളം കോരുകയും മറ്റും ചെയ്തു അതിനെ പോഷിപ്പിക്കണം എന്നിങ്ങനെ അതിനു പല ഗുണങ്ങളെയും ചെയ്യുന്നതിനു നിശ്ചയിക്കുന്നു; ഈ വഴിയെ വരുന്ന മറ്റുള്ളവൎക്കും ഇനി മേലിൽ തനിക്കും ഉപകാരമായി തീരുമെന്നു കരുതി ആ തണൽമരത്തിനു പല ഗുണങ്ങളെയും ചെയ്വാൻ കരുതുന്നു. ഒരുവൻ മറ്റൊരുത്തനാകട്ടെ, കാന്തമായ നല്ല, ഒരു വടിക്കു വടിയുണ്ടാക്കുന്നതിനു, ഇതിന്റെ ആ മരത്തിന്റെ വിടപത്തിലിരിക്കു വിടപത്തിന്റെ കൊമ്പിന്റെ ഛിദ്രമുള്ള ഭാഗത്തിനു കൊമ്പു മുറിക്കുന്നതിനു എന്നു താൽപര്യം, ചെത്തിട്ടു വിചാരിക്കുന്നു. മറ്റൊരുത്തനാകട്ടെ, തനിക്കു ശ്രമാപനോദനത്തെ ചെയ്ത ഉപകാരത്തെ വിസ്മരിച്ചു സ്വാൎത്ഥപരതയോടെ ആ മരത്തിന്റെ കൊമ്പു മുറിച്ചു നല്ല വടിയുണ്ടാക്കണമെന്നു വിചാരിക്കുന്നു. അപരൻ കൃതഘ്നനായ മറ്റൊരുവനാകട്ടെ, അതു മുറിച്ചു ആ മരത്തെ മൂടോടെ വെട്ടിയിട്ടു, കത്തിക്കുവാൻ പാകമായി അറുത്തു വിറകുണ്ടാക്കുവാൻ, താനും ഉറച്ചിട്ടു, മനസ്സിൽ നിശ്ചയിക്കുന്നു; ഉപകാരസ്മരണ തീരെ വിട്ട മറ്റൊ

ജനർ ആ മരത്തെ നിശ്ശേഷം നശിപ്പിച്ചു അതുകൊണ്ടു സ്വോപഭോഗയോഗ്യങ്ങളായ സാധനങ്ങളെ ഉണ്ടാക്കാൻ ശീലിച്ചുവരുന്നു. ശ്ലോകത്തിന്റെ വാച്യാർത്ഥത്തെക്കാൾ വ്യംഗ്യാർത്ഥത്തെയാണു കവി സാരമായി ഗണിച്ചിരിക്കുന്നതു. അതെന്തെന്നാൽ ഏതുപ്രകാരമാണോ നല്ല തണലുള്ള ഒരു മരത്തിന്റെ ചുവട്ടിൽ വെയിൽകൊണ്ടു ക്ഷീണിച്ച വഴിയാത്രക്കാർ ഇരുന്നു ശ്രമം തീർത്തശേഷം, അവരിൽ ചിലർ ഉപകാരസ്മരണയോടെ ആ വൃക്ഷത്തിനു മേൽക്കുമേൽ വളർച്ച വരുത്തുന്നതിനും മററു ചിലർ ഉപകാരിയായിരുന്ന വൃക്ഷത്തിന്റെ നാശത്തിനു കാരണമായ പിടിയുണ്ടാക്കുന്നതിനും, അതിദുഷ്ടന്മാരായ മററു ചിലർ അതിനെ തീരെ നശിപ്പിച്ചു വീട്ടിൽ കൊണ്ടുപോയി കതക തീർക്കുന്നതിനും ആലോചിക്കുന്നു, അതുപോലെ ഒരു പ്രഭുവിനെ ആശ്രയിച്ചു കാലക്ഷേപം കഴിക്കുന്ന അനേകം ജനങ്ങളിൽ ചിലർ പ്രഭുവിനു ക്ഷേമത്തെയും സ്വാർത്ഥപരന്മാരായ മററു ചിലർ പ്രഭുവിന്റെ ഐശ്വര്യനാശംകൊണ്ടു സ്വകാര്യലാഭത്തെയും, സ്വാമിദ്രോഹപരന്മാരും കൃതഘ്നന്മാരുമായ വേറെ ചിലർ പ്രഭുവിന്റെ നിശ്ശേഷനാശംകൊണ്ടു സ്വാഭിവൃദ്ധിയേയും ഇച്ഛിക്കുന്നു. ഈ ശ്ലോകത്തിന്റെ എന്നല്ല ഈ കാവ്യത്തിന്റെ ജീവൻ അപ്രസ്തുതപ്രശംസാലങ്കാരമാകുന്നു. ഏതൊരിടത്തിൽ അപ്രസ്തുതമായ വൃത്താന്തത്തെ വർണ്ണിച്ചു പ്രസ്തുതമായ വസ്തുവോടു യോജിപ്പിക്കുന്നോ അവിടെ അലങ്കാരം അപ്രസ്തുതപ്രശംസയാകുന്നു. ഇവിടെ പ്രസ്തുതവിഷയമായ സ്വസേവകപ്രഭൃതികളെ വിട്ടുവച്ചു, തണൽമരത്തെയും അതിന്നടിയിൽ വന്നിരിക്കുന്ന ക്ഷീണിച്ച വഴിപോക്കരെയും വർണ്ണിച്ചിരിക്കുന്നു. എന്നാൽ സർവ്വാലങ്കാരനിദാനമായിരിക്കുന്ന സാദൃശ്യത്താൽ അപ്രസ്തുതമായ തണൽമരവും പ്രസ്തുതനായ പ്രഭുവും, അതുപോലെതന്നെ പാന്ഥന്മാരും ആശ്രിതജനങ്ങളും മററും സംഘടിപ്പിക്കപ്പെട്ടിരിക്കുന്നു. ആശ്രിതജനങ്ങളുടെ ശ്രമങ്ങളെ തീർത്തുരക്ഷിക്ക എന്നുള്ള ഗുണത്താൽ തണൽമരത്തിനും പ്രഭുവിനും സാമ്യം. ഇതുപോലെ മററുള്ളവയിലും കാൺക. ആരബ്ധകാവ്യത്തിന്റെ അവിഘ്നപരിസമാപ്തിക്കായി 'ശ്രീ' ശബ്ദം ഉപയോഗിച്ചിരിക്കുന്നു. ഈ കാവ്യത്തിലെ വൃത്തം കുസുമമഞ്ജരി.

---

ക്ഷുദ്രാണാം വൃദ്ധ്യാ വാ ക്ഷയേണ വാ കിം? മഹദ്ഭിർവ്വൃ
ദ്ധിരേവ സർവ്വഥാപേക്ഷണീയത്വാൽ:—

൫. ദാനസ്സന്ത്യഭിതോऽപി മന്ദമതികളു വ്യാവൎത്തനോൽഘാടിത-
സൈപാരാതാനാതിവിധരാഹാര്യഗകാഃ കിം തൈസ്സദിതൈർവാ-
ഗ്രതൈഃ |
വസ്തവ്യം ഗിരിരാജമൌലിഷു വിഹൎത്തവ്യം പുനസ്സ്വേച്ഛയാ
ഹന്തവ്യാഃ കരിണോ മൃഗേന്ദ്ര ഇതി ച പ്രാപ്തവ്യമുച്ചൈഃ പദം ||

നിസ്സാരന്മാരായുള്ളവരുടെ ഉൽകൎഷാപകൎഷങ്ങളെ ലോകം ഗണിക്കയില്ല; അതുകൊണ്ടു വലിയകാൎയ്യങ്ങളെ നടത്തിപ്പോൻ എന്നു പേരുകേട്ട അഭിവൃദ്ധിയെ നേടുന്നതിനാണു ആഗ്രഹിക്കേണ്ടതെന്നു പറയുന്നു:—

പല്ലുണച്ചു ചെറുവിട്ടുകളെ
 യുപദ്രവിച്ചു വിളയാടുവാൻ
വല്ലഭത്വമെഴുമെത്ര പട്ടികളി-
 ല്ലിക്കിലെന്തവ മരിക്കിലും? |
നല്ല വനമലയിലേറി വാണിടണം-
 മിച്ഛപോലെ വിഹരിക്കണം
കൊല്ലണം മദഗജങ്ങളെ ഖ്യാതി
 മൃഗേന്ദ്രനെന്നിഹ പരത്തണം. ||

പല്ലുണച്ചു പല്ലുകളെ തണച്ചു, കടിച്ചു എന്നൎത്ഥം. ചെറുവിട്ടുകളെ പിപ്പിണിക്കുട്ടികളെ; ശ്വാഹാരാദികളാൽ പീപ്പണികൾ നികൃഷ്ട ജന്തുക്കളായി ഗണിക്കപ്പെടുന്നുവല്ലോ; അവ തീരെ പ്രസരിപ്പില്ലാത്ത ജന്തുക്കളുമാകുന്നു. ചെറു ശബ്ദംകൊണ്ടു പോരാളിയെ എതിൎക്കുന്നതിനുള്ള ബലക്കുറവിനെ ഒന്നുകൂടി ഉറപ്പിക്കുന്നു. അതുകൊണ്ടു സ്വപരതന്നെ ശൌൎയ്യമില്ലാത്തവയും ഗൎഹ്യങ്ങളുമായുള്ള ജന്തുക്കളുടെ—തുല്യകായത്വംകൊണ്ടു നേരിട്ടു് എതിൎത്തു നിൽക്കാൻ കഴിയാത്ത കുട്ടികളെ, എന്നു താൽപൎയ്യം; ഉപദ്രവിച്ചു ദ്രോഹിച്ചു; അവയേയും ഒരു കടികൊണ്ടു കൊല്ലാൻ കഴിയുന്നില്ല, വെറും കടിച്ചു ഉപദ്രവിക്കാൻ മാത്രമേ കഴിയുന്നുള്ളു എന്നു താൽപൎയ്യം, വിളയാടുവാൻ കളിക്കുവാൻ; വല്ലഭത്വമെഴും വിരുതുകൂടുന്ന; എത്ര പട്ടികൾ എത്ര നായ്ക്കൾ, ഉണ്ടു്, എന്ന അൎത്ഥസിദ്ധമായ ക്രിയയുടെ കൎത്താവു. നിസ്സ്വങ്ങളായി ശൌൎയ്യലേശമില്ലാത്ത പീപ്പ

രാജാവു സ്വകൃത്യമായ പ്രജാപാലനത്തിൽ താൽപൎയ്യലേശമില്ലാത്തവനാണെങ്കിലും, അദ്ദേഹത്തിൻെറ ഭാഗ്യവിശേഷത്താൽ സുഖികളായ ജനങ്ങൾ സന്തോഷത്തോടെ കാണാൻ വരുമ്പോൾ അതിന്നു അവസരംകൊടുക്കയെങ്കിലും ചെയ്യേണ്ടതാണെന്നു പറയുന്നു:—

ഭക്ഷണം മൃഗകുലത്തിനെന്തു ഭയ-
    രക്ഷയെന്തരുളിടുന്നു നീ-
യക്ഷതം തദപി നിൻെറ ഭാഗ്യമതു
    പുല്ലു തിന്നു സുഖമായ് വനേ |
പക്ഷമാൎന്നധിപനായ നിൻ നതി-
    കൊതിച്ചു വന്നിടുകിലിന്നു ഹ-
ര്യക്ഷ! കിന്തവ ഗുഹാഗൃഹത്തിന്നു
    പുറത്തിറങ്ങുവതിന്നാം പണി. ||

ഹേ ഭൂപ! അല്ലയോ സിംഹമേ! നീ മൃഗകുലത്തിന്നു സ്വപ്രജകളായ ജന്തുവൎഗ്ഗത്തിന്നു, എന്തു ഭക്ഷണം, അരുളിടുന്നു എന്ന ക്രിയയുടെ കൎമ്മം, ഭക്ഷണം ഉപജീവനമാൎഗ്ഗം എന്താണു അരുളിടുന്നതു് ഉണ്ടാക്കിക്കൊടുക്കുന്നതു? ഒന്നുമില്ല, എന്നു താൽപൎയ്യം: ജീവനസാധനമാൎഗ്ഗത്തെ നീ യാതൊന്നും ഉണ്ടാക്കിക്കൊടുത്തിട്ടില്ല, എന്നു മാത്രമല്ല, നീ എന്തു ഭയരക്ഷ അരുളിടുന്നു? ഭയരക്ഷ ശത്രുഭയത്തിൽനിന്നുള്ള രക്ഷ, നീ മൃഗങ്ങളെ ശത്രുക്കളിൽനിന്നു രക്ഷിക്കുന്നുണ്ടോ? അതുമില്ല. രാജാവിൻെറ കൃത്യങ്ങൾ പ്രാധാന്യേന രണ്ടു കൂട്ടമാകുന്നു, ഒന്നാമതു പ്രജകൾക്കു കാലക്ഷേപമാൎഗ്ഗത്തെ കല്പിക്ക, രണ്ടാമതു, അവരെ ശത്രുക്കളിൽനിന്നു രക്ഷിക്ക, ഈ രണ്ടു കൂട്ടവും മൃഗരാജനായ നീ ചെയ്യുന്നില്ല. തഥാപി എങ്കിലും, സ്വകൃത്യങ്ങളെ നീ ചെയ്യുന്നില്ലെങ്കിലും, നിൻെറ ഭാഗ്യം അക്ഷതം, നിൻെറ ഭാഗ്യത്തിന്നു ഒട്ടും കുറവില്ല. അതെന്തുകൊണ്ടെന്നു പറയുന്നു—അതു് ആ മൃഗകുലം, വനേ കാട്ടിൽ, പുല്ലു തിന്നു പരാപേക്ഷകൂടാതെ വളൎന്നു നിൽക്കുന്ന പുല്ലു തിന്നു, പുല്ലു എന്നുള്ള ശബ്ദം ഭക്ഷണസാമാന്യത്തെ കുറിക്കുന്നു. സുഖമായി സൌഖ്യത്തോടുകൂടിയതായി. നീ മൃഗങ്ങൾക്കു ഭക്ഷണമാൎഗ്ഗത്തെ ഉണ്ടാക്കിക്കൊടുക്കയും അവയെ ശത്രുക്കളിൽനിന്നു രക്ഷിക്കയും ചെയ്തില്ലെങ്കിലും, അവ കാട്ടിലുള്ള ആഹാ

ഭരണം ഉജ്ഝിച്ചു സുഖമായിരിക്കുന്നതിനാൽ സ്വകൃത്യഫലം സ്വായത്തേന സിദ്ധമാകയാൽ നീ ഭാഗ്യവാൻ തന്നെ. എന്നാൽ ആ മൃഗകുലം, പക്ഷമോടു സ്വസ്വാമിയാണെന്നുള്ള സ്നേഹത്തോടെ, അധിപനായ രാജാവായ, നിൻ നതി എന്ന ശബ്ദത്തിന്റെ അംഗമായ നിൻ എന്നതിൽ അന്തർഭവിച്ച ധീ എന്ന ശബ്ദത്തിന്റെ വിശേഷണം, നിൻ നതി നിനക്കായിക്കൊണ്ടുള്ള നതിയെ നമസ്കാരത്തെ വന്ദനത്തെ, നിന്നെ കണ്ടു വന്ദിക്ക എന്നുള്ളതിനെ, കൊതിച്ചു ആഗ്രഹിച്ചു, നിന്നെ കണ്ടു വന്ദിച്ചു പോകണമെന്നാഗ്രഹിച്ചു എന്നർത്ഥം. വന്നിട്ടുകിലും, വന്നാലപ്പോഴും, ഗുഹാഗൃഹത്തിനു ഗുഹയാകുന്ന ഗൃഹത്തിന്റെ, പുറത്തിറങ്ങുവതിനായും വെളിയിൽ വരുന്നതിനുകൂടിയും, തവ നിനക്ക, ക്ഷണി കിം, ബുദ്ധിമുട്ടാകുന്നോ? സിംഹം ഗുഹയ്ക്കു വെളിയിൽ വന്നല്ലാതെ മൃഗങ്ങൾക്കു കാണ്മാൻ കഴികയില്ലല്ലോ. വിശക്കുമ്പോഴല്ലാതെ സിംഹം മററു ജന്തുക്കളെപ്പോലെ നിഷ്പ്രയോജനമായി സഹജമായ ഗാംഭീര്യത്താൽ പുറത്തിറങ്ങി സഞ്ചരിക്കയില്ല. അതിനാൽ മൃഗങ്ങൾക്കു കാണുന്നതിനു അവസരം ചുരുങ്ങും. അല്ലയോ മൃഗരാജ! നീ സ്വകൃത്യങ്ങളെ ചെയ്യുന്നില്ലെങ്കിലും നിന്റെ ഭാഗ്യവിശേഷത്താൽ സുഖികളായ മൃഗങ്ങൾ സ്വാമിഭക്തിയോടെ നിന്നെ കണ്ടു വന്ദിച്ചു പോകാൻ വന്നാൽ അവർക്കു കാണ്മാൻ അവസരം കൊടുക്കുന്നതുകൂടി നീ വലിയ ശ്രമമായി കരുതുന്നോ? എന്നു വാച്യാർത്ഥം. ശ്രമസാദ്ധ്യമായ രക്ഷണീയജനപാലനകൃത്യത്തെ ചെയ്യാതെ ഇരിക്കവെ അവർ സ്വപരിശ്രമത്താൽ സുഖികളായി തീർന്നു ഭക്തിയോടെ സ്വാമിയോടു നിഷ്പ്രയാസമായ ഒരു കാര്യത്തിനു അപേക്ഷിക്കുമ്പോൾ അതിനെക്കൂടിയും സാധിച്ചുകൊടുക്കാത്തതു ഏററവും ദോഷാവഹമാകുന്നു എന്നു പ്രതിപാദ്യം.

---

**ലോകേ ഖലാസ്സമീചീനം വസ്തു സദാ സമീപേ വഹന്തഃ സ്വയം ച നോപഭുഞ്ജതേ, തദാശയാ പ്രാണാനപി ത്യക്ത്വാ സമാഗതേഭ്യോ യാചകേഭ്യശ്ച ന വിതരന്തീത്യാഹ:—**

൮. ഉത്സൃജ്യ സ്വജനാനപേക്ഷ്യ തൃണവൽ പ്രാണാനപി പ്രേയസ-
സ്തീർത്വാ ദുസ്തരമംബുധിം ച വണിജഃ പ്രാപ്താഃ പടീരാശയാ |
ശാഖാസ്വസ്ഥവിനിവർത്തിതാഃ പ്രതിഭയൈസ്സ്വാന്തധാരൈർവാതഃ പരം
തപ്താ വാ കേവലമഗ്നമഗ്നമനസോ വ്യാലിപ്യ ഗന്ധദ്രുമൈഃ ||

ലോകത്തിൽ ദുഷ്ടന്മാർ നല്ലവസ്തുക്കളെ സ്വാധീനമാക്കി വച്ചുംകൊണ്ട് അവയെ തന്നെത്താൻ അനുഭവിക്കയുമില്ല, അവയെ ലഭിക്കുന്നതിനുള്ള മോഹത്താൽ പ്രാണനെക്കൂടിക്കളഞ്ഞുവരുന്ന അപേക്ഷകന്മാൎക്ക് കൊടുക്കയുമില്ലെന്നു പറയുന്നു:—

ഇഷ്ടലോകരെ വെടിഞ്ഞു ജീവനം
മനാദരിച്ചു തൃണമെന്നപോൽ
ധൃഷ്ടമായ് കടലും കടന്നിവിടെ
വന്ന ചന്ദനവണിക്കുകൾ |
ദുഷ്ടനായവരെയങ്ങകററിയിനി
വാഴ്ക നീയുരഗ! ദുഷ്ടനായ്
ദുഷ്ട! ഗന്ധമിതല്ലൊ പൂണ്ടുക
നിറച്ചു തന്നാലിലെങ്കിലും. ||

ചന്ദനവണിക്കുകൾ ചന്ദനക്കച്ചവടക്കാർ, ചന്ദനത്തെ കച്ചവടം ചെയ്യുന്നവർ, ഇഷ്ടലോകരെ വെടിഞ്ഞ് ബന്ധുജനങ്ങളെ ഉപേക്ഷിച്ചു; ജീവനം തൃണമെന്നപോൽ അനാദരിച്ചു പ്രാണനെക്കൂടിയും പുല്ലുപോലെ നിസ്സാരമായി ഗണിച്ചു, ധൃഷ്ടമായ് ധീരതയോടെ, ആപത്തുകളെ വകവെക്കാതെ; കടലും കടന്ന് കപ്പലുകളിൽ കടലിക്കരെ പിടിച്ചു; ഇവിടെ, അൎത്ഥാൽ മലയപൎവ്വതത്തിൽ വന്നു, വണിക്കുകൾ എന്ന കൎത്താവിന്റെ ക്രിയ. ബന്ധുക്കളായ മററുള്ളവരെ ഉപേക്ഷിച്ചതു മാത്രമല്ല, അവനവന്റെ ജീവനെക്കൂടിയും പുല്ലുപോലെ ഗണിക്കാതെ അതിഭയങ്കരവും അതിവിസ്തൃതവുമായ കടലിനെ വീരന്മാരായി കടന്നു കഷ്ടപ്പെട്ടു ചന്ദനത്തെ സമ്പാദിക്കാനായി കച്ചവടക്കാർ മലയപൎവ്വതത്തിൽ എത്തുന്നു. എന്നിട്ട് അവൎക്ക് ചന്ദനം ലഭിക്കുന്നുണ്ടോ? എന്നൎത്ഥത്തിൽ പറയുന്നു. ഹേ ഉരഗ! അല്ലയോ സൎപ്പമേ! നീ ദുഷ്ടനായി രോഷത്തോടു കോപത്തോടുകൂടിയവനായി, പാമ്പുകൾ കോപമുൾക്കൊള്ളുമ്പോഴാണ വിഷപ്പല്ലുകൊണ്ടു കടിക്കയും വിഷക്കാററൂതുകയും ചെയ്യുന്നതു. അതിനാൽ കോപത്തോടെ വിഷവായുവിനെ ഊതി, അവരെയങ്ങു അകററി കച്ചവടക്കാരെ ദൂരെ ഓടിച്ചു, ഇനി നീ ദുഷ്ടനായി വാഴ്ക, ചന്ദനത്തെ അപേക്ഷിച്ചു വളരെ ദൂരെനിന്നും ബുദ്ധിമുട്ടി വന്ന

വരെ ഓടിച്ചു കഴിഞ്ഞല്ലൊ, ഇനി നീ സന്തുഷ്ടനായിരുന്നാലും; മററൊന്നുമെന്റെ ബാധയില്ലല്ലൊ. ചന്ദനമരത്തിൽ സൎപ്പങ്ങൾ ചുററിക്കിടക്കുമെന്നാണു പ്രസിദ്ധി. എന്നാൽ ഇപ്രകാരം മററാൎക്കും കൊടുക്കാതെ കൈക്കലാക്കി വച്ചിരിക്കുന്നതിനെ സ്വയം അനുഭവിക്കുന്നുണ്ടോ? അതുമില്ലെന്നു പറയുന്നു. ഹേ ദുഷ്ട! മററാൎക്കും കൊടുക്കുകയുമില്ല, താൻ അനുഭവിക്കയുമില്ല, എന്നുള്ള ദൌഷ്ട്യത്തോടു കൂടിയവനേ! ഗന്ധമിതു ഈ സുഗന്ധദ്രവ്യത്തെ, ചന്ദനത്തെ; അന്യന്മാരിലെങ്കിലും നിന്റെ ദേഹത്തിലെങ്കിലും; അരച്ചു പൂശുക അരച്ചുതേക്കുക; അതും നീ ചെയ്യുന്നില്ലല്ലൊ എന്നു താൽപൎയ്യം. സൎപ്പങ്ങൾ ചന്ദനമരത്തെ ചുററിപ്പിണഞ്ഞു കിടന്നുംകൊണ്ടു അന്യന്മാൎക്കു ചന്ദനത്തെ കൊടുക്കാതെയും താൻ തന്നെ അനുഭവിക്കാതെയും ഇരിക്കുന്നതു എങ്ങിനെയൊ, അതുപോലെയാണു ഈ ലോകത്തിൽ ദുഷ്ടന്മാർ തങ്ങൾക്കു ഉപയോഗമില്ലാത്ത നല്ല സാധനങ്ങളെ കൈവശമാക്കിക്കൊണ്ടു അവയെക്കൊണ്ടുപയോഗമുള്ളവർ വന്നപേക്ഷിച്ചാലും കൊടുക്കാതെ ഇരിക്കുന്നതു എന്നു താൽപൎയ്യം. ഉത്തരാൎദ്ധത്തിലുള്ള ഹാസ്യരസം സ്പഷ്ടം.

---

ദരിദ്രേണ പുരുഷേണ ചിരകാലകൃതേന മഹതാ പ്രയത്നേനാൎജ്ജിതം സമസ്തം ദ്രവിണമപി തദീയ ദൌൎഭാഗ്യവശാൽ ക്ഷണനശ്വരം ജായത ഇത്യാഹ:—

൬. ഭ്രാന്ത്വാ ദിശാപ്രദിശിവിചിത്ര വിപിനാന്യാസാദ്യ ദൈവാദിഹ
കാപികാപി മൃഗേന കേവലമഹോ ഏകൈകശോ ലോകം ഹരൻ |
ന്യഗ്രോധാദികടീ ചിരാന്നികടശാഖസ്സ്വൎപ്പാന്യായന്ന താം
കാകസ്ഥാപയതീഹ! തദേവ വിപിനം ഗതം വെള്ളയോ ||

ദരിദ്രനായുള്ളവൻ വളരെനാളും ഏറിയശ്രമം ചെയ്തു സമ്പാദിക്കുന്നതെല്ലാം ഭാഗ്യദോഷത്താൽ എളുപ്പത്തിൽ നശിച്ചുപോകുന്നു എന്നു പറയുന്നു:—

പാടുപെട്ടു പലദിക്കിലും പര-
ന്നുഴന്നു ചെന്നു വിപിനങ്ങളിൽ
തേടുമപ്പൊഴുതു കണ്ടു ചുള്ളിക-
ളോരോന്നു ചേൎത്തു തരുവിൽ ചിരാൽ |

റില്ലല്ലൊ. അപെക്ഷ കൂടാതെ ചെയ്യുന്ന കാൎയ്യം സ്വയമായി ചെയ്തതെ ന്നു ഗണിക്കെണ്ടതാകുന്നല്ലൊ. പകരം തിരിവു അല്ലെങ്കിലും, ഉപകാരവും എന്തു? ഒന്നുമില്ല എന്നു താല്പൎയ്യം. മഴ പെയ്തു ജീവജാലങ്ങൾക്ക സൌഖ്യത്തെ ചെയ്തുകൊടുത്തതുകൊണ്ടു മെഘങ്ങൾക്ക അവർ എന്തു പ്രത്യുപകാരമാകുന്നു ചെയ്യുന്നതു? ഒന്നുമില്ല. അതുകൊണ്ടു മെഘങ്ങൾ പ്രതിഫലെച്ഛകൂടാതെയാകുന്നു ഈ ഗുണത്തെ ചെയ്യുന്നതെന്നു വ്യക്തപ്പെട്ടു. ഇതു അവയുടെ മഹാമനസ്സതയെ ദ്യോതിപ്പിക്കുന്നു. അപെക്ഷയാൽ ആരുമില്ല, പ്രത്യുപകാരവും ഒന്നുമില്ല, അഥാപി എന്നവരികിലും, എന്നതിനെ ഗണിക്കാതെ എന്നു താല്പൎയ്യം, വാരിദങ്ങൾ മെഘങ്ങൾ, മഴ പെയ്തു, ഇഹ ഭൂമിയിൽ, ശരീരിണാം, ശരീരികൾക്ക, ജന്തുക്കൾക്ക. ഷഷ്ഠിബഹു വചനം. സുഖം സൌഖ്യത്തെ, ഏകിടുന്നു നല്കുന്നു, മെഘങ്ങൾ മഴകൊണ്ടു ഭൂമിയെ തണുപ്പിച്ചു ജന്തുക്കൾക്ക സുഖത്തെ കൊടുക്കുന്നു. മഴ വീഴാതെ ഭൂമിയിൽ യാതൊന്നും ഉണ്ടാകയില്ലെന്നും ജന്തുക്കൾക്ക ജീവിച്ചിരിക്കാൻ പാടില്ലെന്നുമുള്ളതു അനുഭവസിദ്ധമാകുന്നല്ലൊ. പരന്റെ നിൎബന്ധം കൂടാതെയും പ്രതിഫലെച്ഛകൂടാതെയും മെഘങ്ങൾ വൎഷിച്ചു ജീവികൾക്ക സൌഖ്യത്തെ നല്കുന്നവ ദൃഷ്ടാന്തിയാകട്ടെ. ഉത്തമം താഴുന്ന ഗൌളിയുടെ മട്ടിൽ, താൻ ശബ്ദം പാക നിമിത്തമാണു മഴ പെയ്യുന്നതെന്നു നടിക്കുന്നതു വളരെ സങ്കടമാകുന്നെന്നു ഉത്തരാൎദ്ധത്തിൽ പറയുന്നു. ഗണകന്മാൻ കേവലം ഒരു ദുഷ്ടവാദി, മാരി പെയ്യും മഴ പെയ്യും. ഇവണ്ണം ഒരു ഗീതം, ഇപ്രകാരം ഒരു വാക്ക, ഉരചെയ്കയാൽ പറയുകനിമിത്തം. മഴ പെയ്യുമെന്നിങ്ങനെ ഒരു ദുഷ്ടൻ പറഞ്ഞ കേവലം ഒരു ദുഷ്ടവാദി, ഇപ്പാരിനെ ഈ ലോകത്തെ, വില കൊടുത്തുവാങ്ങിയപോൽ വിലക്കുവാങ്ങിയാലെന്നപോലെ സ്വാധീനമായി, അതു എവ ലോകത്തിലുള്ള ജനങ്ങളെല്ലാം തനിക്ക കടമപ്പെട്ടവരായി, നിനപ്പതു വിചാരിക്കുന്നതു, അതിദുസ്സഹം, തീരെ സഹിക്കാൻ പാടില്ലാത്തതു, ആകുന്നു എന്നു ചെൎത്തുകൊള്ളുന്നു. താൻ ദുഷ്ടം പറയുക നിമിത്തമാകുന്നു മഴ പെയ്യുന്നതെന്നും അതിനാൽ ജനങ്ങളെല്ലാവരും തനിക്ക കടപ്പെട്ടിരിക്കുന്നു എന്നും ദുഷ്ടവാദി നടിക്കുന്നതുപോലെയാകുന്നു നിസ്സാരന്മാരായ സേവകന്മാർ തങ്ങളുടെ ദുഷ്ട സഹായമായി പ്രവൎത്തിപ്പിക്കുന്ന രാജ്യതന്ത്രത്തിനു തങ്ങൾ കാരണഭൂതന്മാരാകുന്നെന്നു നടിക്കുന്നതു. അപ്രകാരം ചെയ്യുന്നതു മൌഢ്യമാകുന്നെന്നു താല്പൎയ്യം.

---

**ലോകേ ഗുണലേശരഹിതാ അപി കേചന ഭാഗ്യവശാൽ സർവ്വജനസ്സേവ്യാ ജായന്തേ ഇത്യാഹ:—**

വൃ. അസ്തി സ്വാദു ഫലം കിമസ്തി കിമഥാപ്യസ്തീഹ ഗന്ധഃ കോരക-
സ്തച്ഛിദ്രാന്യപി നാമ, ലോകരുചിതം പത്രം കിമസ്ത്യായതം? |
സേവ്യോ ഹന്ത! യദീദൃശോ£പി മനുജൈർവൃക്ഷാധമഃ പിപ്പലോ
ദൈവസ്വാതന്ത്ര്യമിദം വിധേഃ കഥയതാ കസ്യാഗ്രതോ ജൃംഭതേ? ||

**ലേശം പോലും ഗുണമില്ലാത്ത ചിലർ ഈ ലോകത്തിൽ അവരുടെ ഭാഗ്യത്താൽ പൂജ്യന്മാരായിത്തീരുന്നു എന്നു പറയുന്നു:—**

സ്വന്തമായ് രുചിയെഴുന്ന കായു-
മിതിനില്ല മൊട്ടുമധിഗന്ധമാ-
യന്തരാ പാർക്കിലില്ലിതിന്നഹോ
യോഗ്യമാം ഛദനമെങ്കിലും |
എന്തഹോ! മനുജവന്ദ്യമായധ-
മവൃക്ഷമിപ്പലപത്രവും
ഹന്ത! ദൈവഹതകസ്വതന്ത്രത
പറഞ്ഞിതാരൊടു കരഞ്ഞിടാം ||

ഒരു വൃക്ഷത്തെക്കുറിച്ചു ജനങ്ങൾക്ക് ആദരമുണ്ടാകണമെങ്കിൽ, ഒന്നുകിൽ അതിന്റെ ഫലമോ, അല്ലെങ്കിൽ അതിന്റെ പൂവോ, ഇലയോ, മറ്റൊന്നെങ്കിലുമോ കൊണ്ടു് അവൎക്കു ഉപകാരമുണ്ടായിരിക്കണം. അരയാലിനാകട്ടെ, രുചിയെഴുന്ന, തിന്നാൻകൊള്ളാവുന്ന, കായും, ഫലവും, ഇതിനു സ്വന്തമായി ഇല്ല. മാവു, പ്ലാവു മുതലായവയുടേതുപോലെ അരയാലിന്റെ പഴം തിന്നാൻ കൊള്ളാവുന്നതല്ല. അധിഗന്ധമായ് മണമുള്ളതായ്, മൊട്ടും പൂവും, ഇതിനില്ല' എന്നതിനെ ഇവിടെയും അനുവൎത്തിക്കണം. മുല്ല, പിച്ചകം മുതലായവയ്ക്കുള്ളതുപോലെ സുഗന്ധപുഷ്പം ഇതിനുണ്ടോ? അതുമില്ല, ഇതൊക്കെ ഇരിക്കട്ടെ, ഇതിന്റെ ഇലകൊണ്ടെങ്കിലും ഒരു പ്രയോജനമുണ്ടോ എന്നു പറയുന്നു— അന്തരാ പാർക്കിൽ, ഒടുക്കം പറഞ്ഞുവന്നാൽ; അന്നയോഗ്യമാം ചോറു വിളമ്പി ഉണ്ണാൻ കൊള്ളാവുന്ന ഇലപോലും ഇതിനില്ല. എങ്കിലും അരയാല് വ

ന്യമായിത്തീൎന്നിരിക്കുന്നല്ലൊ എന്നുള്ള ആശ്ചൎയ്യത്തെ അഹോ! എന്നുള്ള നിപാതം സൂചിപ്പിക്കുന്നു. അയമവൃക്ഷം ഹീന മരമായ; ഗുണരഹിത്യത്താൽ അധമതരം. ഇപ്രകാരം പത്രവും ഈ തരമായ്യ കൂടിയും. ഇലകൾ സൎവ്വദാ ഇളകിക്കൊണ്ടിരിക്കകൊണ്ടു 'ചലപത്ര'മെന്ന അരയാലിനു പേരു സിദ്ധിച്ചു. ലോകവന്ദ്യമായ് മനുജരാൽ മനുഷ്യരാൽ, വന്ദ്യമായ് പൂജിക്കപ്പെടുന്നതായി. അരയാലിനെ പ്രദക്ഷിണം ചെയ്തു് നമസ്കരിക്കയും അതിന്റെ തറ കെട്ടുകയും മറ്റും ചെയ്താൽ പാപശാന്തി വരുമെന്നുള്ള വിശ്വാസത്തെയാണ് ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു്. എന്തു്! ഇതു ആശ്ചൎയ്യം തന്നെ. ഉപയോഗലേശമില്ലാത്ത ഈ വൃക്ഷത്തെ ആരാധിക്കണമെന്നു വിധിച്ച ദൈവത്തെ ദുഷിക്കുന്നു—ഹാ ഹാ! കഷ്ടം! ഈ ദൈവഹതകസ്വാതന്ത്ര്യ ദൈവഹതകന്റെ ദുൎദ്ദൈവത്തിന്റെ, സ്വതന്ത്രത സ്വാതന്ത്ര്യത്തെ ആരോടു പറഞ്ഞു കരഞ്ഞിടാം? ദൈവത്തിന്റെ ദുസ്സ്വാതന്ത്ര്യത്തെപ്പറ്റി ആരോടു സങ്കടം പറയാം? ഈ സങ്കടം കേൾക്കാനാരുമില്ല എന്നു താൽപൎയ്യം. ഉപകാരലേശമില്ലാത്ത അരയാലു ജനങ്ങളാൽ ആദരണീയമായിത്തീരുന്നതുതന്നെയോ, അതുപോലെ ഗുണലേശമില്ലാത്തവർ ഭാഗ്യവശാൽ പൂജ്യന്മാരായിത്തീരുന്നു എന്നു താൽപൎയ്യം.

---

**പുരുഷോ ബഹുവിഭവാന്വിതോഽപി ദാതൃത്വരഹിത**
**ശ്ചേൽ തസ്യ ജന്മൈവ നിഷ്പ്രയോജനമിത്യാഹ:—**

൪. സൎവ്വാസാം സരിതാംപതിഷ്ഠ യദി വ്യാപ്തസ്സമസ്താ ദിശഃ
കല്പാന്തേഷ്വപി വാ ന ശുഷ്യതി യദി സ്വൈരം തരംഗീകൃതം |
അംഭസ്സ്വാദു പിപാസതഃ പഥി പരിശ്രാന്തസ്യ പാന്ഥസ്യ കിം
തേന സ്യാൽ ഫലമസ്തുവായമിതി ചേദിഹഗ്രഹേ സ്വാസ്യ തെ ||

**എത്ര തന്നെ ഐശ്വൎയ്യവാനാണെങ്കിലും ദാതൃത്വമില്ലാത്ത പുരുഷന്റെ ജന്മം നിഷ്പ്രയോജനമെന്നു പറയുന്നു:—**

വിശ്വവാഹിനികളാൽ വൃതം വിത-
തമെട്ടു ദിക്കിലുമിതപ്പുവും
നശ്വരത്വമിതിനില്ല കല്പമ-
തിലും സമസ്തമിതു സമ്മതം |

നിശ്വസിച്ചു തൃഷയാവലഞ്ഞു പഥി-
കനെന്തു സാദ്ധ്യമിതിനാലെടോ?
വിശ്വസിക്കിലു സമുദ്രമെങ്കിലി-
ഹ പുണ്യപർണ്ണികളിച്ചിടാം ||

സമുദ്രം, വിശ്വാവാഹിനികളാൽ. വിശ്വകളായ സകലകളായ, വാഹിനികളാൽ നദികളാൽ, പൂരം വരിക്കപ്പെട്ടിരിക്കുന്നു. ഭർത്താവായി സ്വീകരിക്കപ്പെട്ടിരിക്കുന്നു. ലോകത്തിലുള്ള എല്ലാ നദികളുടെയും ഭർത്താവു സമുദ്രമാകുന്നു. സ്വച്ഛമായ് പാനയോഗ്യമായ ജലത്തോടു കൂടിയ് അനേകം നദികൾ സമുദ്രത്തിൽ ചെന്നു ചേരുന്നുണ്ട്. അതുകൊണ്ടു സമുദ്രജലം പാനയോഗ്യമായിരിക്കേണ്ടതാകുന്നു. പിന്നെയോ, ഈ സമുദ്രം, ഏതു ദിക്കിലും എല്ലായിടത്തും, വിതതം വിസ്തൃതമായിരിക്കുന്നു, സമുദ്രം അക്കര കാണുവാൻ പാടില്ലാത്ത വിധത്തിൽ പരന്നു കിടക്കുന്നു. തടാകങ്ങളെയും മറ്റുംപോലെ ക്ഷുദ്രമായ വിസ്താരത്തോടുകൂടിയതല്ലാത്തതുകൊണ്ടു അതിലുള്ള വെള്ളം ദുഷിച്ചുപോകുവാൻ മാർഗ്ഗമില്ല. അതുകൊണ്ടും പാനയോഗ്യമായിരിക്കേണ്ടതാണ്. പിന്നെ, കല്പത്തിലും പ്രളയകാലത്തിലും, ഇതിന്നു നാശവും സംഭവമില്ല, ഇതിന്നു ഒട്ടും നാശമില്ല പ്രളയകാലത്തിൽ ലോകമാസകലം നശിച്ചു വിശ്വമെല്ലാം ഒരു സമുദ്രമായിത്തീരുന്നു എന്നു പുരാണപ്രസിദ്ധമത്രെ. ശരിതന്നെ. സമുദ്രത്തിലെ ജലം വറ്റിപ്പോകുന്നില്ലെന്നുള്ളതുകൊണ്ടും അതിന്നു പാനയോഗ്യത വേണ്ടതാണ്. എങ്കിലും അതു അപ്രകാരമാണെന്നോ എന്നു ഉത്തരാർദ്ധത്തിൽ പറയുന്നു— ഇതിനാൽ സമുദ്രത്തിനാൽ, തൃഷയാ ദാഹത്താൽ, നിശ്വസിച്ചു ദീർഘശ്വാസം വിട്ടു, വലഞ്ഞ പഥികനു, വലഞ്ഞ വഴിപോക്കനു, എന്തു സാദ്ധ്യം? എന്തു പ്രയോജനം? ഒരു പ്രയോജനവുമില്ലെന്നർത്ഥം. എന്തെന്നാൽ കടൽവെള്ളം കുടിക്കാൻ കൊള്ളുകയില്ല. ലോകത്തിലുള്ള സകല നദികളുടെ ഭർത്താവായും, ലോകമാസകലം വ്യാപിച്ചും, കല്പകാലത്തിൽ കൂടിയും നാശമില്ലാതെയും, അതു ഏവ സകല ജനസേവ്യനായും കീർത്തിമാനായും ക്ഷയലേശമില്ലാത്തവനായും ഇരിക്കുന്നതുകൊണ്ടു എന്തു ഫലം? വഴി നടന്നു ക്ഷീണിച്ചു ദാഹത്തോടെ വരുന്ന വഴിപോക്കനു കുടിക്കാൻ ഒരു തുള്ളി ജലംപോലും കൊടുക്കുന്നില്ല; ദാരിദ്ര്യത്താൽ കഷ്ടപ്പെട്ടു വരുന്നവനു ഒരുപകാരവും ചെയ്യുന്നില്ല. ഈ മഹാനായ സമുദ്രത്തിനെക്കൊണ്ടു പിന്നെ എന്തു ഫലമാണുള്ളതെന്നു ഹാസ്യമായി പറയുന്നു— ഇതു സമുദ്രമെങ്കിൽ, മഹാനായ സമുദ്രമാ

ണ്ടെന്നുവരികിൽ, ഇഹ ഇവിടെ, പുണ്യപർവ്വണി പുണ്യങ്ങളായ പർവ്വദിവസങ്ങളിൽ, ഗ്രഹണം, വാവു മുതലായ ദിനങ്ങളിലുള്ള പുണ്യകാലങ്ങളിൽ, കളിച്ചിടാം സ്നാനം ചെയ്യാം, ഇതു വിശേഷസ്ഥലം എന്നു വിശേഷിച്ചുകൊണ്ടാവും. ഇത്ര മഹാനായ സമുദ്രത്തെക്കൊണ്ടു ഒരുപയോഗവുമില്ലെന്നില്ല, പുണ്യകാലങ്ങളിൽ സ്നാനം ചെയ്യാം: അതുകൊണ്ടു പുണ്യമുണ്ടോ എന്നുള്ളതു വിശ്വാസത്തിൽ അധിഷ്ഠിതമായിരിക്കുന്നു. ഐശ്വര്യവാനായ ധനവാനെക്കൊണ്ടു ഇത്ര അതിതുച്ഛമായ ഫലം ഉണ്ടാകുന്നതു ഇല്ലാത്തതുപോലെ തന്നെ ഗണിക്കേണ്ടതാണെന്നു താല്പര്യം. ഒടുവിലത്തെ പാദത്തിൽ ഹാസ്യരസം നന്നായി ദ്യോതിക്കുന്നുണ്ടു.

---

**സ്വോപഭോഗ്യം വസ്തു യഥാ ന കാലാന്തരേ പ്രണശ്യേത്തഥാ തത് സംരക്ഷ്യ വാനാശ്രയാദിത്യാഹ:—**

൧൦. സ്ഥിത്വാ തീരഭുവി പ്രസാര്യ്യ സരസി ദൈർഘ്യേണ ഹസ്താഗ്രം പയഃ
പാതവ്യം പിബ താവദംബു വിഹഗേന്ദ്ര! കിം തേ തൃഷാ?
ഉൽക്ഷിപ്താസി തടീതടഃ കലുഷയസ്യംഭോഽപ്യസ്യ ബുദ്ധിർന്നിജം
ഹാനിം കസ്യ? തവൈവ മുഗ്ദ്ധമകരാന്ത! പുനസ്തൃഷ്ണാതഃ ||

ഉപഭോഗയോഗ്യങ്ങളായ സാധനങ്ങളെ ഇനി ഒരു കാലത്തിൽ അനുഭവത്തിനു കൊള്ളാത്തവിധമാക്കിത്തീർക്കാതെ കരുതി ഉപയോഗിക്കേണ്ടതാണെന്നു പറയുന്നു:—

അന്തികേ കരയിൽ നിന്നു കൈ വിരവിൽ
നീട്ടി വേണ്ട സരസീജലം
ഹന്തരാജ! സുഖമായ് കുടിക്ക, തവ
തർഷശാന്തി വരികില്ലയോ?
എന്തിനിത്തടമിടിച്ചിടുന്നിഹ മുടിച്ചിടുന്നു
ഹഹ! പത്മിനീം
പന്തിയല്ലിതു, തവൈവ ഹാനി,യിനി
മുഗ്ദ്ധമാമകമതൃഷ്ണ ||

അല്ലയോ ഗജേന്ദ്രാ! ആനത്തലവനേ! കരയിൽ, തടാകത്തിന്റെ തീരത്തിൽ, അന്തികെ വെള്ളത്തിനടുത്തു, നിന്നു, കൈ, തുമ്പിക്കൈ, വിരവിൽ പതുക്കെ, നീട്ടി. വേണ്ട, ആവാ..മുള്ള, സരസീജലം സരസിയിലെ തടാകത്തിലെ, ജലത്തെ വെള്ളത്തെ, സുഖമായ്, വെള്ളത്തിൽ നനച്ചിറങ്ങാതെ മുകളിൽ തന്നെ നിന്നു വെള്ളം കോരിക്കുടിക്കത്തക്കവണ്ണം നിന്റെ തുമ്പിക്കൈയുള്ളതുകൊണ്ടു ഇറങ്ങേണ്ട ക്ലേശം അനുഭവിക്കാതെ, കുടിക്ക കുടിച്ചാലും. അല്ലയോ ഗജേന്ദ്രാ! കരയിൽ നിന്നുതന്നെ തുമ്പിക്കൈയ്യിൽ തടാകത്തിൽനിന്നും വെള്ളം കോരി എടുത്തു വേണ്ടുവോളം കുടിച്ചാലും. അതുകൊണ്ടു എന്നു ധരിച്ചുകൊള്ളണം. അതുകൊണ്ടു തവ നിനക്ക, അത്യന്തമായി ദാഹശാന്തി, വരികില്ലയോ? അപ്രകാരം വെള്ളം കുടിച്ചതുകൊണ്ടു നിനക്ക ദാഹം മാറുകയില്ലയോ? പിന്നെ ഇനി എന്താണ ചെയ്യാറ പടിവുള്ളതെന്നു പറയുന്നു — എന്തിനു് അടമിടിച്ചിട്ടിഹ എന്തിനാണു ഇവിടെ കരയെല്ലാം ഇടിച്ചിടുന്നതു? നിന്റെ ദാഹശാന്തിക്ക അതു എന്തെങ്കിലും പ്രയോജനം ചെയ്യുന്നുണ്ടോ? അതു തന്നെയുമല്ല? ഇടിച്ചിടുന്ന ഹാഹാ! പദ്മിനീം എന്തിനു എന്നു ഇവിടെയും ചേർക്കണം. എന്തിനു പദ്മിനീം താമരയെ, അഹഹ! കഷ്ടം കഷ്ടം! ഇടിച്ചിടുന്നു ഭംഗനാശം ചെയ്യുന്നു, ചുവടോടെ പിഴുതു കളയുന്നു? അതുകൊണ്ടു നിനക്ക ദാഹശാന്തി വരുന്നുണ്ടോ? ഇല്ല. ഇതു പന്തിയല്ല ഇപ്രകാരം നീ നശിപ്പിക്കുന്നതു ഒട്ടും ശരിയല്ല. എന്തുകൊണ്ടെന്നു പറയുന്നു — തവൈവഹാനി ഇപ്രകാരം ചെയ്യുന്നതുകൊണ്ടുള്ള ദോഷം നിനക്കതന്നെയാകുന്നു അതെങ്ങനെ എന്നു പറയുന്നു — ഉത്തൃഷഃ, (ഷഷ്ഠ്യേകവചനം) തവ എന്നുള്ളതിന്റെ വിശേഷണം. ഉൽഗതമായ ഉൽതൃഷയോടു കൂടിയ ദാഹത്തോടുകൂടിയ, തവ നിനക്ക, ഉദകം ജലം, ഇനി ഇനി ഒരിക്കൽ, മൃഗ്യമാകും അന്വേഷിക്കേണ്ടതായി വരും. നിനക്ക ഇനി ഒരിക്കൽ ദാഹിക്കുമ്പോൾ കുടിക്കാൻ വെള്ളത്തിനു മറ്റു ദിക്കിൽ തേടിനടക്കേണ്ടി വരും. കരയിടിച്ചു കളയുന്നതുകൊണ്ടു തടാകം നികന്നു ഉള്ള വെള്ളം കലങ്ങിപ്പോകുന്നു. താമരയൊക്കെ പറിച്ചുകളയുന്നതുകൊണ്ടു ഇനിയൊരിക്കൽ തിന്നാൻ അവിടെ ഒന്നും കാണുകയില്ല. അതുകൊണ്ട് ഇപ്രകാരം നാശം ചെയ്യുമ്പോൾ ദോഷം നിനക്കുതന്നെയാണു. അതുപോലെ ഉപയുക്തങ്ങളായ വസ്തുക്കളെ തീരെ നശിപ്പിച്ചു കളഞ്ഞാൽ പിന്നൊരിക്കൽ അവയെ ആവശ്യപ്പെടുമ്പോൾ കിട്ടുന്നതല്ല. അതുകൊണ്ടു അവയെ കരുതി അനുഭവിക്കേണ്ടതാണെന്നു താൽപര്യം.

ധനിനാം സർവ്വയാചകജനാശ്രയിത്വം ചേദേവ ശ്ലാഘ്യം ഭവതി; അതഏവ തേഷു യാചകേഷ്വപസാരിതേഷു ന കേവലം തേഷാമേവ ഹാനിഃ, ധനിനാം യശസശ്ച സുതരാം നാശ ഇത്യാഹ:—

൨൮. കോ ദോഷഃ പരിതോ ഗതൈർമ്മധുകരൈഃ? ക്രീതഃ കിമേഷാം ത്വയാ?
ക്രീതേനാപി കിമാപ്യതേ കപോലഫലിഹ ശ്ലാഘനാദരേണ ക്ഷണം?
ദാനാംഭസ്യവധൂതേഽപി മദൽ ക്ഷിപസി നം കർണ്ണാനിലൈസ്തൈരതോ
ധൃഷ്ടോഽസി നിരങ്കുശോഽസി ഭവതോ മത്തേഭ! വാർത്തൈവ കാ?

ധനവാന്മാരുടെ ഗൃഹത്തിൽ അർത്ഥികൾ വന്നുചേരുന്നതു തന്നെയാണ് അതിന്റെ മാഹാത്മ്യത്തെ ഉണ്ടാക്കുന്നതു്. അവരെ അടിച്ചോടിച്ചു കളയുന്നപക്ഷം ദോഷം യാചകന്മാർക്കു മാത്രമല്ല, ധനവാന്റെ യശസ്സിനും നാശം സംഭവിക്കുന്നു എന്നു പറയുന്നു:—

ചേതമെന്തു പരിതോ ഗമിക്കിലളി?
നീ വിലയ്ക്കുതിനെ വാങ്ങിയോ?
ക്രീതമെങ്കിലുമൊരിടമെന്തു
ബുഭുക്ഷിതം ക്ഷണമിരിക്കുമോ?
നീ തഥാപി ചെവികൊണ്ടടിച്ചക-
ന്നകററിടുന്നതിനെയെപ്പൊഴും
വീതസംശയധൃഷ്ട്യ! മത്തഗജ!
നിന്റെ വാർത്ത പറയാവതോ?

അല്ലയോ മത്തഗജ! മദംകൊണ്ടു വെളിവില്ലാതെ തോന്നിയതു കാണിക്കുന്ന ഗജമേ! അളി വണ്ടു, പരിതോ ഗമിക്കിൽ, നിന്റെ ഗണ്ഡസ്ഥലത്തെ വിട്ടു് തേൻ കുടിക്കുവാനായി മററു ദിക്കുകളിൽ പോകുന്നതുകൊണ്ടു, നിന്റെ ഗണ്ഡത്തിലിരിക്കുന്ന മദജലത്തെ ആസ്വദിക്കാൻ നീ സമ്മതിക്കാത്ത സ്ഥിതിയിൽ മററു ദിക്കുകളിൽ പോയി ക്ഷേമം നേടാൻ പറന്നു നടക്കുന്നതുകൊണ്ടു് എന്നർത്ഥം. എന്തു ചേതം? ദോഷമെന്താണുള്ളതു? ഒന്നുമില്ലെന്നു താല്പര്യം. നീ മദജലത്തെ അവയ്ക്കുകൊടുക്കുന്നില്ല; അതുകൊണ്ടു അവയ്ക്കു ദോഷമൊന്നുമില്ല, അവ മററിടങ്ങളിൽ

ന്റ്? വണ്ടു നിന്റെ ഗന്ധത്തിലുള്ള മകരന്ദത്തിന്റെ മണം ഏററു അതിനെ ആസ്വാദിക്കാനായി നിന്റെ പുറമെ പറന്നു നടന്നതുകൊണ്ടു നിനക്കു വല്ലതും നഷ്ടമുണ്ടോ? ആനന്ദം മനം കെട്ടിക്കിടന്നാൽ ദോഷമാണ്, അതുപ്രാപ്തം അതിനെ കുടിച്ചു എടുത്തുകൊണ്ടുപോകാൻ വരുന്ന വൈദ്യസ്ഥാനീയനായ വണ്ടു വരുന്നതുകൊണ്ടു നിനക്കു ദോഷമൊന്നുമില്ല. നീ വിലക്കു അതിനെ വാങ്ങിയോ? നീ പ്രതിഫലം കൊടുത്തിട്ടുണ്ടോ? നിന്റെ ഗന്ധത്തിലുള്ള മകരന്ദത്തെ എടുത്തുകൊണ്ടുപോകാനായി നീ വണ്ടിനു കൂലി കൊടുത്തിട്ടുണ്ടോ? പിന്നെ അതിന്റെ നല്ലബുദ്ധികൊണ്ടു അതു വരുന്നതുതന്നെ ഭാഗ്യം എന്നു താൽപര്യം. അഥവാ പ്രതിഫലം കൊടുത്തിരുന്നാൽ തന്നെയും ബുഭുക്ഷിതം വിശന്നുംകൊണ്ടു ഭക്ഷിക്കാൻ സമ്മതിക്കായ്കയാൽ കൃത്യമൊന്നുമില്ലാതെ, കൃത്യാന്തരവ്യാപൃതന്മാരായവർ ഒരു വേലക്കു കൂലികൊടുത്തുവരുത്തിയാൽ കൂലി ആ വേലചെയ്യുന്നവൻ നിർവാഹമില്ലെങ്കിൽ മററു കൃത്യങ്ങളെ വിട്ടുവച്ചു അവിടെത്തന്നെ കാത്തുകെട്ടി കിടക്കേണമോ? ഇല്ല. പുഷ്പാദികളിൽനിന്നും വണ്ടിനു മധു കിട്ടുമെന്നിരിക്കെ നിന്റെ മകരന്ദത്തെ കുടിക്കാൻ വന്നിരിക്കുന്നതു ഭാഗ്യം തന്നെ എന്നു കരുതേണ്ടതാണ്. ഭാഗ്യാൽ നിനക്കു ഇതൊക്കെ അറിയാമെങ്കിലും, വിനയത്തോടെ ചെവികൊണ്ടു അടിച്ചു അതിനെ എപ്പോഴും അകററുന്നു. വണ്ടിനു യാതൊരു കടമയുമില്ലെന്നു നിനക്കു അറിയാമെങ്കിലും, ഇവിടെയല്ലെങ്കിൽ മററൊരേടത്തിൽ അതു പോകുമെന്നു അറിവുണ്ടെങ്കിലും, അതിനെ നീ അടിച്ചോടിക്കുന്നു. അപൂർവ്വ! തോന്നിയവണ്ണം നടക്കുന്നവനേ! മത്തഗജ! ഒട്ടും വെളിവില്ലാത്ത ഗജമേ! നിന്റെ വാർത്ത പറയുവാനുണ്ടോ? നിന്റെ കഥ പറയേണ്ടതെന്തുള്ളൂ? തനിക്കു വെളിവില്ലാതെ തോന്നിയവാസമായി നടക്കുന്നവനു ഇന്നതു ചെയ്യാവു എന്നുണ്ടോ? അവൻ കാട്ടുന്നതിനെ ആരെങ്കിലും വകവെക്കാറുണ്ടോ? ഇനില്ലാത്തവർ തങ്ങൾക്കു ക്ഷേമകരമായുള്ളതിനെയെന്നു അറിഞ്ഞാൽ കൂടിയും അതിനു വിപരീതമായി ചെയ്യുന്നു എന്നു താൽപര്യം.

---

ഭേദസാമ്യവിപ്രലബ്ധമനഭിജ്ഞം മന്ദലോകമുപഹസതി:—

൧൨. നാന്യസ്സമോസ്തി കിയതാമിഹ സാധു! കാക! ഭ്രാന്ത്യാ
ഹംസീതി നൃപതിനാ ത്വമ നളിനീതടേഷു പാല്യസേ |
വ്യാകൃത്യ ബുദ്ധിഹീനാ കിം? വിതതാ കിമിതി കാര്യം തതോ-
ന്യസ്യ യദി തേ ജനോ വിവദതേ മന്ദ്യേ ഹരേസ്തു ഗുണ: ||

മഹാന്മാരോടൊപ്പം ഭാവിച്ചു നടക്കാൻ ഇച്ഛിക്കുന്ന നീചന്മാരെ സമ്പ്രദായത്തിൽ പരിഹസിക്കുന്നു:—

വായസ! ഭ്രമണമെത്രകാലമിവിടെ
ത്തുടർന്നിടണം, അന്നമായ്
പോയണഞ്ഞു നളിനാകരേ
നവമൃണാളനാളകം ഭുജിക്ക നീ।
കായമല്പധവളീകരിക്കിലലമെങ്കിലും
തവസിതച്ഛദ-
ച്ഛായയെജ്ജനതാ സംശയിക്കിലതിനിജ്ജനം
പ്രഥമദണ്ഡ്യനാം॥



വായസ! അല്ലയോ കാക്കേ! ഇവിടെ, അന്നങ്ങളുടെ വാധിവാസഭൂമിയല്ലാത്ത പ്രദേശങ്ങളിൽ; എത്രകാലം എത്രനാളം, ഭ്രമണം സഞ്ചാരം, തുടർന്നിടണം? ക്ഷുദ്രാഹാരങ്ങളെ ഭക്ഷിച്ചുകൊണ്ടു ഇവിടെ ഇപ്രകാരം ചുറ്റിപ്പറന്നു നടക്കുന്നതെന്തിന്? പിന്നെ എന്താണു ചെയ്യേണ്ടതെന്നു പറയുന്നു— നീ അന്നമായ് അന്നമാണെന്നു നടിച്ചു്, നളിനാകരേ പോയി താമരപ്പൊയ്കയിൽ ചെന്നു്, നവമൃണാളനാളകം, നവങ്ങളായ പുത്തനായ, മൃണാളങ്ങളുടെ താമരത്തണ്ടുകളുടെ, നാളകം നാമ്പുകളെ, ഭുജിക്ക ഭുജിച്ചാലും. അന്നങ്ങളുടെ ആഹാരം താമരത്തണ്ടുകളാകുന്നു, അതുപോലെ നീയും അന്നമാണെന്നു നടിച്ചു തടാകത്തിൽ ചെന്നു താമരത്തണ്ടുകളെ ഭക്ഷിച്ചാലും. അന്നത്തിനും നിനക്കും എന്താണു ഭേദം? കായമല്പം ധവളീകരിക്കിൽ അലം. ദേഹത്തെ അല്പം വെളുപ്പിച്ചാൽ മതി; അന്നത്തിനു ദേഹം വെളുത്തതാണു, നിനക്കു കറുത്തതാണു, അല്ലാതെ ഭേദമൊന്നുമില്ലല്ലോ; അതുകൊണ്ടു ദേഹം ഒന്നു വെളുപ്പിച്ചാൽ നീ അന്നം തന്നെ. എങ്കിലും, ദേഹത്തിനു വെളുപ്പുവരുത്തിയതിൽ പിന്നീടും, ജനതാ ജനങ്ങൾ; തവ നിന്റെ, സിതച്ഛദച്ഛായയെ സിതച്ഛദത്തിന്റെ അന്നത്തിന്റെ, ഛായയെ സാമ്യത്തെ; സംശയിക്കിൽ ശങ്കിക്കുന്നെങ്കിൽ, നിനക്കു അന്നത്തിനോടു സാമ്യമില്ലെന്നു ജനങ്ങൾ ശങ്കിക്കുന്നെങ്കിൽ, അതിനു ആ അപരാധത്തിനു, ഇജ്ജനം ഞാൻതന്നെ; പ്രഥമദണ്ഡ്യനാം പ്രഥമമായി ആദ്യമായി, ദണ്ഡിക്കപ്പെടേണ്ടവനാകും ശിക്ഷിക്കപ്പെടേണ്ടവനാകും, ഇത്രയൊക്കെയാ

ജലധിവാണിജ! കടൽകച്ചവടക്കാര! കടലിൽകൂടി സഞ്ചരിച്ചു കച്ചവടം ചെയ്യുന്നവനെ! ഉടൽ വെടിഞ്ഞാൽപോൽ കയറി, ദേഹം നശിച്ചുപോയി എന്നുറച്ചുകൊണ്ടു, ജീവനെ ഉപേക്ഷിച്ചു എന്നർത്ഥം; കരൽ നടക്ക് എങ്ങനെ, കപ്പലിൽ അഗാധവും കരകാണാത്തതുമായ സമുദ്രത്തിൽ കൂടി സഞ്ചരിക്കണം; അതു മാത്രം മതിയോ? ഉപ്പുകാററ് ഓളങ്ങകാററ്, സമുദ്രത്തിലുള്ള ഉഷ്ണരസം ചേർന്ന കാററ്; ഇതെപ്പിട്ടു് ഉപദ്രവങ്ങളുണ്ടാകുന്നതിനെ; പൊറുത്തിടേണം, സഹിക്കണം; ഇനി, ഇപ്രകാരമെല്ലാം ചെയ്യുന്നതല്ലൊ എന്നു വിചാരിച്ച്, മാർക്കൊണ്ടാ, വ്യസനിക്കേണ്ട; ഇത്രവളരെ കഷ്ടപ്പെട്ടു വേണമല്ലൊ നമുക്ക പണം സമ്പാദിക്കാൻ എന്നു്, അല്ലയോ കപ്പൽക്കച്ചവടക്കാരാ! നീ വ്യസനിക്കേണ്ട; എന്നുകൊണ്ടെന്നതാത്പര്യത്തിൽ പറയുന്നു. പത്തനത്തിൽ സ്വഗൃഹത്തിനുള്ളിൽ, ഉയരമേറിയമേൽ, മൃദുവായ മെത്തയിൽ, മൃദുവായ ഹംസതൂലം കൊണ്ടുള്ള മെത്തയിൽ, പ്രിയയുമൊന്നു്, ഭാര്യയോടുകൂടി, സുഖമായ് ഉറങ്ങി ഉണരുംവിധം, ഭാര്യയോടൊരുമിച്ചു കിടന്നുറങ്ങി ഉണരുമ്പോഴും, അയത്നമായി, നിഷ്പ്രയാസമായി; കരത്തിൽ, കയ്യിൽ, വിത്തം എത്തിടും, പണം കിട്ടും, എന്നു കരുതുന്നുവോ, എന്നു വിചാരിക്കുന്നോ? തന്റെ ഭവനത്തിൽ സുഖപ്പടമെത്തയിൽ ഭാര്യയോടൊന്നിച്ചു സുഖമായി കിടന്നുറങ്ങി എഴുന്നേൽക്കുമ്പോൾ തനിയെ പണം കയ്യിലുണ്ടാകുമെന്നാണൊ നീ വിചാരിക്കുന്നതു? ഒരിക്കലുമുണ്ടാകയില്ല. ശ്രമം കൂടാതെ ഒന്നും സാധിക്കയില്ല.

---

**അസന്തസ്സുഖദുഃഖയോരപി ദുർഗ്ഗുണാൻ ന പരിത്യജന്തീത്യാഹ:—**

൨൯. ആസീനസ്സുഖമാപണെ യദി വണിക് ക്രോശത്യഹോ പ്രാർത്ഥിതം
കിഞ്ചിൽക്രേതരി പണ്യകാമ ഏകമിത്യേതന്ന തസ്യാഗ്രഹം |
ആപാതാളവിലഗ്നശൃംഗിതാംഭസി ചലത്യുൽപ്പാതികേ മാരുതേ
മഗ്നായാമപി നാവി മുമതി ന യസ്യാശമേവ കൃപ്യസ്ഥിതിം ||

**അസത്തുക്കൾ സുഖത്തിലും ദുഃഖത്തിലും അവരുടെ ദുർഗ്ഗുണത്തെ വിടുന്നില്ലെന്നു പറയുന്നു:—**

അഞ്ചിതാത്മസുഖമാപണേ മരുവു-
മാപണന്മനൊരുവസ്തുവി-
നഞ്ചിനെട്ടുതമതാക്കി മൂല്യ
മുരചെയ്കിലെന്തതിലൊരത്ഭുതം |
സഞ്ചിതോഗ്രരഭസം ജലത്തെ-
യതിഘോരകാററിളക്കവെ
വഞ്ചി മുങ്ങുമളവിങ്കലും ശഠ-
നിളയ്ക്കുകയില്ല വില തെല്ലുമേ ||

ആപണേ, ആപണത്തിൽ, കടയിൽ, അഞ്ചിതാത്മസുഖം അഞ്ചിതമായിരിക്കുന്ന സമ്പന്നമായിരിക്കുന്ന ആത്മസുഖത്തോടു സ്വസുഖത്തോടു കൂടുംവണ്ണം, എന്നു ക്രിയാവിശേഷണം. കടയിലുള്ള സാമാനങ്ങൾക്കു ആവശ്യക്കാർ വന്നു ധാരാളമായി ചിലവഴിയുന്നതുകൊണ്ടു നല്ല ലാഭമുണ്ടാകനിമിത്തം നല്ല സൌഖ്യമായിട്ടു എന്നർത്ഥം. മരുവുന്നിരിക്കുന്ന, ആപണന്മാൻ കച്ചവടക്കാരൻ; ഒരു വസ്തുവിനു അവൻെറ കടയിലുള്ള ഒരു സാധനത്തിനു, മൂല്യം വില, അഞ്ചിനെട്ടുമതാക്കി അഞ്ചുവിലയുള്ളതിനെ നൂറെണ്ണാക്കി ഉരചെയ്കിൽ പറഞ്ഞാൽ, അതിൽ ഒരത്ഭുതം ഇല്ല. ഒരു കച്ചവടക്കാരൻ എന്തെങ്കിലും ഒരു സാധനത്തിനു ആവശ്യക്കാർ കടയിൽ വന്നു ചോദിക്കുമ്പോൾ അതിനു അഞ്ചു രൂപാ മതിയെങ്കിൽ നൂറു രൂപാ വിലപറഞ്ഞാൽ അതിൽ ഒട്ടും ആശ്ചര്യപ്പെടാനില്ല. പിന്നെ ഏതിലാണു ആശ്ചര്യപ്പെടാനുള്ളതെന്നു ഉത്തരാർദ്ധത്തിൽ പറയുന്നു—സഞ്ചിതോഗ്രരഭസം ക്രിയാവിശേഷണം; കടുത്ത വേഗത്തോടെ; അതിഘോരമാരുതൻ വലിയ കൊടുങ്കാററു, ജലത്തെ ഇളക്കവെ; അതിഘോരമായ കൊടുങ്കാററിളകി ഓളമടിച്ചു, വഞ്ചിമുങ്ങും അളവിങ്കലും വള്ളം മുങ്ങാൻ ഭാവിക്കുന്ന സമയത്തു കൂടിയും, ശഠൻ ശാഠ്യക്കാരനായ മർക്കടമുഷ്ടിയായ, ആ കച്ചവടക്കാരൻ, വില തെല്ലുമെ ഇളയ്ക്കുകയില്ല വില സ്വല്പമെങ്കിലും കുറയ്ക്കുകയില്ല. ചരക്കുകൾ കേററിക്കൊണ്ടുപോകുന്ന വള്ളം കായൽ നടുക്കു വന്നു വലിയ കൊടുങ്കാററിനാൽ ഇളകിയ ഓളം തല്ലി മുങ്ങി ചരക്കെല്ലാം നഷ്ടമാകുമെന്നു വരുന്ന അവസരത്തിൽ കൂടിയും താൻ പറഞ്ഞിരുന്ന വിലയിൽ അല്പമെങ്കിലും അവൻ കുറക്കയില്ല. അതിനാലത്രെ അവൻ ശഠൻ എന്നു വിളിക്കപ്പെ

ഇത്ര ഭംഗി കലൎന്ന ഇത്ര നല്ല ഭംഗിയുള്ള, കേതകസുമത്തിനെ, കൈതപ്പൂവിനെ, ശങ്കരൻ വെടികിൽ സാക്ഷാൽ ശ്രീപരമേശ്വരൻ തന്നെ ഉപേക്ഷിച്ചാലും, ശിവന്നു കൈതപ്പൂ വിരോധമാണെന്നു പ്രസിദ്ധമാണല്ലോ. അവന്നു ഗുണദോഷബോധം നല്ലതും ചീത്തയും അറിയാനുള്ള ശക്തി, തെല്ലുമില്ല അല്പംപോലുമില്ല, അതു എന്നാലുമൊ, സിദ്ധമാം, നിശ്ചയമാകയേയുള്ളു, ശങ്കയില്ല അതിന്നു ഭംഗമില്ല. സാക്ഷാൽ ഭഗവാനായ ശ്രീപരമേശ്വരൻതന്നെ ആയാലും ശരി, ഇത്ര നന്നായുള്ള കൈതപ്പൂവിനെ ഉപേക്ഷിക്കുന്നപക്ഷം അദ്ദേഹത്തിന്നു ഗുണദോഷജ്ഞാനം ലേശംപോലും ഇല്ലെന്നു വരുന്നതല്ലാതെ ആ പൂവിനുള്ള ഭംഗിക്കോ ഗുണത്തിനോ യാതൊരു കുറവു വരുന്നതല്ല. താനെന്നതിനെ നിശ്ചയിച്ചു എന്നു ഉത്തരാൎദ്ധത്തിൽ പറയുന്നു— അതിനെ മങ്കമാർ മുടിയിൽ വെച്ചിടുന്നു, സ്ത്രീകൾ കൈതപ്പൂ ചൂടുന്നു, പരമേശ്വരന്നു ഇഷ്ടമില്ലെന്നു വെച്ചു അവർ അതിനെ ഉപേക്ഷിക്കുന്നില്ല. അതുപോലെ തന്നെ പലരും വിററിടുന്നു, 'അതിനെ' എന്നു മേലും കൊള്ളണം. പലരും അതു വിററു പണം സമ്പാദിക്കുന്നു. അതിനാൽ കൈതപ്പൂവിന്നു ആളുകൾക്കു പ്രിയമുണ്ടെന്നു വെളിപ്പെടുന്നു. എന്നു മാത്രമല്ല. രസികതയുള്ള ധരണീശരും, രസികന്മാരായ, നല്ല ഗുണദോഷബോധമുള്ള രാജാക്കന്മാർ കൂടിയും, 'അതിനെ' എന്നു അനുവൎത്തിക്കണം. ശിരസ്സിങ്കൽ അവ പൊട്ട ധരിച്ചിടുന്നു ശിരസാ വഹിക്കുന്നു, തലയിൽ വെച്ചുകൊണ്ടാടുന്നു. അതിനാൽ കൈതപ്പൂവിന്നു ഗുണമുണ്ടെന്നും അതിനെ മററുള്ളവർ ആദരിക്കുന്നുണ്ടെന്നും സിദ്ധം. അതുകൊണ്ടു പരമേശ്വരൻ അതിനെ ഉപേക്ഷിക്കുന്നതു അദ്ദേഹത്തിന്റെ ഗുണദോഷജ്ഞാനരാഹിത്യത്തെ വെളിപ്പെടുത്തുന്നതേയുള്ളു. നല്ല വസ്തുക്കളെ എത്ര കേമനായുള്ള ആളും ധിക്കരിച്ചാലും അതിന്റെ മാഹാത്മ്യം നശിച്ചുപോകയില്ല. അവൻ ഈ വിഷയത്തിൽ സാരാസാരവിവേകശൂന്യനാണെന്നു മാത്രമേ വരികയുള്ളൂ എന്നു ഭാവം.

---

**മഹതി പദേ സ്ഥിതാഃ കേചിദജ്ഞാതൈവ സാധ്യൻ പരിതാപയന്തീത്യാഹ:—**

൩൭. കോണേ കാപ്യവധീര്യ ഗാത്രമഖിലസ്സികതാ പലയ്യീകരൈ-
ദാനപാത്ര്യാകരംഗതോഽസി പുനരിത്യാസ്യേ ഗജസ്യാശയേ |

കാസാരസ്യ ഗതോ തപകസൗ കലുഷിതാന്യംഭാംസി മഗ്നാസ്തടാഃ
പ്രധ്വസ്താ നളിനീ കിമത്ര ബഹുനാ പാതവ്യമാസ്തേ പുനഃ

വലിയ സ്ഥാനത്തിലിരിക്കുന്ന ചിലർ അറിയാതെ തന്നെ സാധുക്കളെ ഉപദ്രവിക്കുന്നു എന്നു പറയുന്നു:—

ചെന്നിറങ്ങിയൊരു കോണിൽ മെല്ലിതു
റാനല്പ്പു നീരു കുടിച്ചുതൊരാൻ
വന്നിതെന്നിവരെന്റെ ദോഷം.
മറ്റു, പൊയ്കതന്നുടെയവസ്ഥയോ? |
തന്നിമിത്തമുദകം കലങ്ങി
കര വീണുപോയ് നളിനി നഷ്ടയായ്
ചൊന്നിടേണ്ടധികമദ്യമേയി-
തു കഴിക്കവേണ്ടവിധമായിതേ ||

ഒരു കോണിൽ ചെന്നിറങ്ങി തടാകത്തിന്റെ ഒരു മൂലയ്ക്കൽ കൂടി ചെന്നിറങ്ങി, മെല്ലിതു വാച്ചു, ഇതളെല്ലാം കഴുകി, നീരു കുടിച്ചു വെള്ളവും കുടിച്ചുവെച്ചു, ഞാൻ വന്നിതു ഞാൻ ഇതാ ഇവിടെ വന്നു, എന്നു ഇവരെന്റെ ദോഷമത്രെ എന്നാണ് ആനക്കുട്ടിയുടെ വിചാരം, പൊയ്കയുടെ ഒരു മൂലയ്ക്കു ചെന്നിറങ്ങി മേലെല്ലാം കഴുകി വെള്ളവും കുടിച്ചുവെച്ചു ഞാൻ ഇതു പോന്നതേയുള്ളൂ എന്നാണ് ആനക്കുട്ടൻ വിചാരിക്കുന്നതു. അല്ലാതെ അപ്രകാരം ചെയ്തതുകൊണ്ടു താൻ യാതൊരു ഹാനിയും ചെയ്തിട്ടില്ലെന്നാണ് അവന്റെ ഭാവം. എന്നാൽ വാസ്തവത്തിൽ പൊയ്ക തന്നുടെയവസ്ഥയോ? ഇപ്രകാരം ആന ചെന്നിറങ്ങി വെള്ളം കുടിച്ചുംവെച്ചു പോയതുകൊണ്ടു പൊയ്കയ്ക്കുണ്ടായ ഹാനി എന്തെല്ലാമാണ്? പറയാം. തന്നിമിത്തം, ആന ഇറങ്ങി വെള്ളം കുടിച്ചുംവെച്ചു പോയതുകൊണ്ടു, ഉദകം കലങ്ങി, തെളിഞ്ഞുകിടന്ന വെള്ളമാസകലം കലങ്ങിക്കഴിഞ്ഞു; കര വീണുപോയ്, കരയെല്ലാം ഇടിഞ്ഞു താഴെവീണിരിക്കുന്നു; നളിനി നഷ്ടയായ്, താമരപ്പൂ ഒന്നുമില്ലാതെയായി; ചൊന്നിടേണ്ടധികം, ഏറെ ഒന്നും പറയാനില്ല. ഇതു, ഈ പൊയ്ക, അദ്യമേ കഴിക്കവേണ്ടവിധമായിതേ, ഇനി പുതുതായി കഴിച്ചു നന്നാക്കേണ്ട സ്ഥിതിയിലായിരിക്കുന്നു എന്നു പറഞ്ഞാൽ മതിയല്ലോ. താനിറങ്ങി വെള്ളം കുടിച്ചുംവെച്ചുപോയതുകൊണ്ടു യാതൊരു ഹാനിയും വരാനില്ലല്ലോ എ-

ണാണ് ആനയുടെ ഭാവം. വാസ്തവത്തിൽ പൊയ്കയുടെ കര ഇടിഞ്ഞു വീഴുകയും അതിലെ വെള്ളം കലങ്ങുകയും താമരയെല്ലാം നശിക്കയും ചെയ്യുന്നുനിമിത്തം നാട്ടു ഇനി പുതുതായി കഴിച്ചു നന്നാക്കേണ്ട സ്ഥിതിയിലായിരിക്കുന്നു, അതു് ആന തീരെ അറിയുന്നതുമില്ല. അതുപോലെ വലിയ ആളുകൾക്കു തങ്ങളുടെ സുഖത്തിനായി ചെയ്യുന്ന പ്രവൃത്തികൾകൊണ്ടു മററുള്ളവൎക്കു് ഒരു ഹാനിയും നേരിടുന്നില്ലെന്നാണു ഭാവം; വാസ്തവത്തിൽ മററുള്ളവരുടെ കഷ്ടമോ അല്പമല്ല, അതിനെ വലിയവർ അറിയുന്നതുമില്ലെന്നു താല്പൎയ്യം.

---

രാഷ്ട്രപാലനാധികാരിണോ രാജാ സ്വകൃത്യേ ജാഗരൂകതാരഹിതശ്ചേത്തദ്രാഷ്ട്രം പ്രണഷ്ടം സ്യാദിത്യാഹ:—

൨൦. ദ്യൗരിതരം കൃപിതരിതിമിതഗൂഢാശയസ്സുഭ്രാത്രി കൃപാ സ്ഥിതിം
വിലേപസ്യാഹന്നി വിശ്രമായ ശയിതും പ്രാരംഭി യത്രാ യദാ ।
തദാ ചണ്ഡമരുൽഭൂതൈരേവ പവനൈരുൽപാതിതൈഃ പ്ലാവിതം
മേഘൈഃ പ്ലാവിതമണ്ഡലൈരപി ജഗൽ സൃഷ്ട്യർമാസീൽ പുനഃ ॥

നാട്ടുവാഴുന്ന രാജാവു തന്റെ കൃത്യത്തിൽ സർവ്വദാ ജാഗരൂകനായിരുന്നില്ലെങ്കിൽ രാജ്യം നശിച്ചുപോകുമെന്നു പറയുന്നു:—

പുണ്ഡരീകഭവനംബരം ധര-
ണി വാരിരാശിയിവയൊപ്പുകൾ
ഖണ്ഡമോട്ടു പണിചെയ്തു വെച്ചു
നിശി വിശ്രമത്തിനു ശയിക്കവേ ।
ചണ്ഡരശ്മികൾ കടുത്ത കാററു-
കൾ മഹാംബുദങ്ങളിവയാൽ ജഗ-
ന്മണ്ഡലം ക്ഷപിതമായ് വിരി-
ഞ്ചനു പുനശ്ച സൃഷ്ടി തുടരേണ്ടതായ് ॥

ബ്രഹ്മാവു പകൽ മുഴുവനുംകൊണ്ടു ജഗത്തെല്ലാം സൃഷ്ടിച്ചതിൽ പിന്നീടു രാത്രിയിൽ ഉറങ്ങുമ്പോൾ പ്രളയമുണ്ടായി സൎവ്വവും നശിക്കയും പിന്നെ പിറേറദിവസം പ്രഭാതത്തിൽ ആദ്യമേ സൃഷ്ടി ആരംഭിക്കയും ചെയ്യുന്നു എന്നു് പുരാണപ്രസിദ്ധമായ കഥയെയാണു് ഈ ശ്ലോക

ത്തിൽ സൂചിപ്പിച്ചിരിക്കുന്നതു്. ഈ മാതിരി പ്രളയത്തിനു നൈമിത്തികപ്രളയമെന്നാണു പേർ. "നാരായണീയ"ത്തിൽ ഭട്ടതിരി ഇതിനെ ഇപ്രകാരം പറഞ്ഞിരിക്കുന്നു—

"സോഽയം ചതുർയ്യുഗസഹസ്രമിതാന്യഹാനി
താവന്മിതാശ്ച രജനീർബഹുശോ നിനായ ।
നിദ്രാത്യസൌ ത്വയി നിലീയ സമം സ്വസൃഷ്ടൈർ-
നൈമിത്തികപ്രളയമാഹുരതോഽസ്യ രാത്രിം ॥
അസ്മാദൃശാം പുനരഹർമ്മുഖകൃത്യതുല്യാം
സൃഷ്ടിം കരോത്യനുദിനം സ ഭവൽപ്രസാദാൽ" ഇത്യാദി-

പുണ്ഡരീകഭവൻ ബ്രഹ്മാവു്, പകൽ പകൽസമയത്തു്, അംബരം ആകാശം, ധരണി ഭൂമി, വാരിരാശി സമുദ്രം, ഇവയെ ബന്ധമോടെ നന്നായി സൃഷ്ടിച്ചു; പണിചെയ്തുവെച്ചു സൂക്ഷിച്ചു, അതാതിന്റെ സ്ഥിതിയെ കല്പിച്ചുംവെച്ചു, നിശി രാത്രിയിൽ, വിശ്രമത്തിനു പകൽ മുഴുവൻ വേല ചെയ്തതിന്റെ ക്ഷീണം തീർക്കാനായിക്കൊണ്ടു; ശയിക്കവേ അങ്ങാൽ കിടന്നുറങ്ങുമ്പോൾ; ചണ്ഡരശ്മികൾ പ്രളയകാലസൂര്യന്മാർ; പ്രളയകാലത്തിൽ അതിതേജോമയന്മാരായ പന്ത്രണ്ടു സൂര്യന്മാർ ഉദിക്കുമെന്നാണു പ്രസിദ്ധി. കടുത്ത കാറ്റുകളും വലിയ കൊടുങ്കാറ്റുകളും ഉണ്ടാകുമത്രേ. മഹാംബുദങ്ങളും പുഷ്കലാവർത്തം മുതലായ വലിയ കാർമേഘങ്ങളും; ഇവ വർഷിച്ചാണു പ്രളയസമുദ്രമുണ്ടാകുന്നതു്. ഇവയാൽ ജഗന്മണ്ഡലം വിശ്വമാസകലം; ക്ഷപിതമായി നശിപ്പിക്കപ്പെട്ടതായി; അതുകൊണ്ടു വിരിഞ്ചനു ബ്രഹ്മാവിനു്, പുനശ്ച പിന്നെയും രണ്ടാമതും, സൃഷ്ടി തുടരേണ്ടതായി സൃഷ്ടി ആരംഭിക്കേണ്ടതായി ബ്രഹ്മാവു പകൽമുഴുവൻ വളരെ കഷ്ടപ്പെട്ടു ലോകമെല്ലാം സൃഷ്ടിച്ചതിന്റെശേഷം വിശ്രമിക്കാനായി രാത്രിയിൽ കിടന്നുറങ്ങിപ്പോയപ്പോഴേക്കു പ്രളയം വന്നു സൃഷ്ടിച്ചതാസകലം എങ്ങനെ നശിച്ചുപോയോ അതുപോലെ രാജ്യത്തെ രക്ഷിക്കുന്ന രാജാവു സകലതും വേണ്ടതുപോലെ ഏർപ്പാടു ചെയ്തതിന്റെ ശേഷം സ്വല്പനേരമെങ്കിലും അശ്രദ്ധനായിരുന്നെങ്കിൽ ആ രാജ്യം നശിച്ചുപോകുമെന്നു താൽപര്യം.

---

മഹാരാത്രയേണ ക്ഷുദ്രാ അപി സുഖിനസ്സ്യുരിത്യാഹ:—

൨൭. സ്വസ്തി സ്വാഗതമസ്യതേ സുഖമപി ജാതാഃ കുതഃ പല്ലവാ-
സ്ത്വത്തസ്സൽക്കുസുമാന്യപീഹ കിമിതോ മധ്വപി ച തത്രത്യതേ ।

കിം ഭൃംഗാ അപി സന്തി സാധു ഭവിസി ന്യസ്യം പദം ശാഖിനാം
ധൂർധൂർത്തസ്തി ന ദുർല്ലഭം കിമപി തേ യാവദ്വസന്തസ്ഥിതി॥

മഹാന്മാരുടെ ആശ്രയം നിമിത്തം അല്പന്മാരും സുഖികളാകുന്നു എന്നു പറയുന്നു:—

മംഗളം വരവു നന്നു സൌഖ്യമി-
ഹ കിന്നു? സൽകിസലയങ്ങളും
സംഗതങ്ങൾ തവ നല്ല പൂക്ക-
ളുമവററിലുണ്ടു മകരന്ദവും।
ഭൃംഗസംഘവുമണഞ്ഞുവാൻ, ത-
രുകുലത്തിൽ നീ പ്രവരനൊന്നിനും
ഭംഗമില്ല തവ ധൂർത്ത! ഭവ്യ-
മൃതുരാജനിങ്ങിയലുവോളവും॥

വസന്തകാലത്തു പുഷ്പിച്ചുനില്ക്കുന്ന ഉമ്മത്തിനെ കണ്ടു കവി അതിനെ സംബോധനചെയ്തു ഇപ്രകാരം പറയുന്നു— ധൂർത്ത! അല്ലയോ ഉമ്മത്ത! മംഗളം നിനക്കു മംഗളം ഭവിക്കട്ടെ. ഒരുത്തനെ ആദ്യമായി കാണുമ്പോൾ എല്ലാവരും ക്രമമായി ആരംഭിക്കാറുള്ളതാണിതു്. വരവു നന്നു, വന്നതു സന്തോഷമായി. പുതിയതായി ഒരാൾ വന്നാൽ സ്വാഗതം പറയുന്നതു ലൌകികമാത്രം. സൌഖ്യമിഹ കിന്നു? സൌഖ്യമല്ലീ? കുശലം ചോദിക്കുന്നതും നടപ്പാണല്ലോ. തവ സൽകിസലയങ്ങളും സംഗതങ്ങൾ നിനക്കു നല്ല തളിരിലകളും ഉണ്ടായിട്ടുണ്ടല്ലോ. കിളുന്നാകുന്നതു ചെടികളുടെ ഐശ്വര്യത്തെ ദ്യോതിപ്പിക്കുന്നു. നല്ല പൂക്കളും 'സംഗതങ്ങൾ തവ' എന്നനുവർത്തിക്കണം. തളിരുകൾ മാത്രമല്ല നല്ല പൂക്കളും ഉണ്ടായിരിക്കുന്നല്ലോ. ഇതു മാത്രമെയുള്ളു? അവററിൽ മകരന്ദവും ഉണ്ടു്, പൂക്കളിൽ തേനും ഉണ്ടു്. അണഞ്ഞുവാൻ ഭൃംഗസംഘവും ഉണ്ടു് എന്നനുവർത്തിക്കണം. അല്ല, ആ തേൻ കുടിക്കാൻ വണ്ടിൻ കൂട്ടവും എത്തീട്ടുണ്ടു്. തേന്മാവു മുതലായ ഉത്തമവൃക്ഷങ്ങളിൽ നിന്നും നിനക്കു് എന്തു കുറവാണുള്ളതു്? നീ തരുകുലത്തിൽ പ്രവരൻ, നീ വൃക്ഷസമൂഹത്തിൽവെച്ചു ഉത്തമൻ തന്നെ സംശയമില്ല. ഋതുരാജനാ വസന്തനിവ; ഭവ്യം കാമം, ഇയലുവോളവും ഇരിക്കുന്നിടത്തോളം, തവ ഒന്നിനും ഭംഗമില്ല, ഒരു വിഷയത്തിലും നിനക്കു കുറവില്ല. വ

സന്തം എത്രകാലം സുഖമായിരിക്കുന്നോ അത്രയും കാലം നിന്റെ ഈ യോഗ്യതയ്ക്കു് ഒരു കുറവും വരികയില്ല. ശരോവത്തിൽ നിന്റെ മേന്മയും നശിക്കുമെന്നൎത്ഥം. ഋതുരാജൻ എന്ന ശബ്ദംകൊണ്ടു വസന്തത്തിന്റെ പ്രാധാന്യത്തെ സൂചിപ്പിച്ചിരിക്കുന്നു. വസന്തം ഊൎജ്ജിതമായിരിക്കുന്നതുവരെ ഇഷ്ടമായ ഉരുത്തു് ഉത്തമവൃക്ഷപദവിയെ അനുഭവിക്കുന്നു, തദനന്തരം അതു് അധമതയെ പ്രാപിക്കുന്നു. അതുപോലെ അല്പന്മാർ വലിയവരുടെ ആശ്രയത്താൽ സുഖികളായിരിക്കുന്നു, അതില്ലാതെ ആകുമ്പോൾ ദുഃഖികളായിത്തീരുന്നു എന്നു താൽപൎയ്യം.

---

**മഹതാം പ്രതാപേനൈവ തദാശ്രിതാസ്തുഷ്കാഃ കേചിന്മസ്ഥാമമനല്പം വ്യതിയന്തി; തേഷു മഹത്സു കിഞ്ചിദജാഗരൂകേഷു തദാശ്രിതാനാം തേഷാം പ്രകൃതിരന്യൈവ ഭവതീത്യാഹ:—**

ച. ദൃഷ്ടേതോന്നതസൎഗമാൎഗ്ഗമതിക്രാന്താസ്തു തം പ്രാവൃഷഃ-
സ്സീമാനമേഷ ന ജാതപദരഥാ കിമേതസ്യാത്ര വിശേഷസ്ഥിതാ ।
യോƒസൗ ശേതെ ഇദായമേവ വിധിനാ വാമേന ചേദ്ബാല്യതേ
കാ സീമതി താസ്ഥിഃ, കേ ജനപദാഃ, കാ മേദിനീ, കാ ദിശഃ? ॥

വലിയ ആളുകളുടെ തേജസ്സുകൊണ്ടു അവരെ ആശ്രയിച്ചിരിക്കുന്ന ക്ഷുദ്രന്മാർ മത്സരക്കാരായിരിക്കുന്നു; എപ്പോഴെങ്കിലും യജമാനന്മാർ സ്വല്പം ദൃഷ്ടിവെക്കാതെ ഇരിക്കുന്നോ അപ്പോൾ അവരെ ആശ്രയിച്ചിരിക്കുന്നവരുടെ പ്രകൃതി മാറുന്നു എന്നു പറയുന്നു:—

സോമന്മാർഗ്ഗമതെത്രയായ് ജ-
ലധരാഗമങ്ങളുമെത്രയായ്
സീമയെയിതു കവിഞ്ഞതില്ലയി-
തി വിശ്വസിച്ചിടുതാഴിയേ !
വാമമായ വിധിയിക്കിടക്ക-
മിതിനെയിളക്കി വിടുകിൽ തദാ
സീമയും ജനപദങ്ങളും ക്ഷി-
തിയുമെങ്ങു ദിക്കുകളുമൊക്കയും? ॥

ൎമനേകമനേവാകാരി തദ്ഭൂയസ്യ പടുതയാ നഃ, ഞാ
പിതു ദൈവവശാദിത്യേവ നിശ്ചയഃ കാൎയ്യ ഇ
ത്യാഹ:—

൨൩. സൎവ്വത്ര പ്രവൎഷതോഽസ്യ കിംബിന്ദുകം ലിപ്സാ മൂൎത്തിക്കുചി-
ന്മുക്തിനാമുദരേഷു രമാകണികമള്ളൻ കാലേ കദാചിൽ കില ।
അത്യന്തം ച തഥാ കരോതു പടുതാ യദ്യസ്തി തദ്വൎത്ത-
ത്തുയെന്നൂരേവ തു ഗൎജ്ജിതൈരത്യദ്ഭുതമസി ശ്രോത്രാണി ധാരാധര ॥

മുൻപിൽ എപ്പോഴോ ഒരിക്കൽ ഒരു വീരകൃത്യത്തെ ചെയ്തിട്ടുള്ളതിനെ പിന്നീട അപ്രകാരമൊന്നും ചെയ്യാതെ, കൂടക്കൂടെ കൊട്ടി ഘോഷിക്കുന്നവർ മുൻ ചെയ്തിട്ടുള്ളതുകൂടെ അവരുടെ സാമൎത്ഥ്യംകൊണ്ടല്ല, എന്തൊ യാദൃച്ഛികമായി നടന്നുപോയതാണെന്നു വിചാരിക്കേണ്ടതാണെന്നു പറയുന്നു:—

മാരിയെങ്ങുമൊരുപോലെ താൻ ചൊരി-
യവേ കദാചന യദൃച്ഛയാ
വാരിബിന്ദുരെവനു ശുക്തിസമ്പു-
ടമതിൽ പതിച്ചു കില മുക്തയായ് ।
ആരിതോൎത്തു മുകിലാവതെന്തി-
ലതുപോലെ ചെയ്തിടണമിപ്പോഴും
ശ്രോത്രശൂലരടിതങ്ങൾകൊണ്ടി-
ഹ പൊടിച്ചിടുന്നു ചെവി കേവലം ॥

എങ്ങും ഒരുപോലെ താൻ മാരി ചൊരിയവേ, മേഘം, എല്ലായിടത്തും ഒരുപോലെ മഴയെ വൎഷിക്കവേ, കദാചന, ഒരിക്കൽ; യദൃച്ഛയാ ഭാഗ്യവശാൽ, ഒരു വാരിബിന്ദു ഒരു വെള്ളത്തുള്ളി; ശുക്തിസമ്പുടമതിൽ മുത്തുച്ചിപ്പിയിൽ, "പതിച്ചു വീണു", മുക്തയായ് കില മുത്തായി പോൽ. മഴവെള്ളം മേഘത്തിൽനിന്നു മുത്തുച്ചിപ്പിയിൽ വീണു മുത്തായി തീരുന്നു എന്നാണു പണ്ടത്തെ സാധുവിശ്വാസം. വാസ്തവത്തിൽ മുത്തുച്ചിപ്പി സമുദ്രത്തിൽ കിടക്കുന്ന ഒരു കീടവിശേഷത്തിന്റെ ശാട്ടിയാകുന്നു. ആ ജന്തുവിന്റെ ഉള്ളിലുള്ള ശുക്രത്തിന്റെ വികാരഭേദമാണ* മുത്തെന്നു നാം പറയുന്നതു*. കവിയും പ്രാചീനന്മാരുടെ വിശ്വാസം

അത്ര നിൻ ജനി നിരൎത്ഥയാണ-
റിക ശിഷ്ടമാം സമയമുള്ളത-
ത്രയും പ്രണയകോപമാക്ക-
ളകി,ലാര നിൻെറ ഹിതമോതിടും? ||

അയി ചക്രവാകി! അല്ലയോ ചക്രവാകതരുണി! തവ ജീവകാലം എത്രയുണ്ടു? ഭൂമിയിൽ നിൻെറ ആയുസ്സു എത്രയുണ്ടു? അധികമില്ലെന്നൎത്ഥം. അത്ര പുനഃ അതിൽ തന്നെ, ആ സ്വല്പമായ ആയുഷ്കാലത്തിൽ തന്നെ, യൌവനം അല്പമേ. ആ അല്പമായ ജീവിതകാലത്തിൽ യൌവനം ഉള്ള ദിവസം കുറച്ചേയുള്ളൂ എന്നൎത്ഥം. അതിലും പകുതി രാത്രിയായ് യൌവനമുള്ള സ്വല്പനാളിലും പകുതിരാത്രിയായിക്കഴിഞ്ഞുപോകും. രാത്രിയിലോ പിന്നെ നിനക്കു സൌഖ്യമില്ലല്ലോ. എന്തെന്നാൽ അതിൽ വിയോഗമേ, രാത്രിയിൽ നിനക്കു വിരഹമാണല്ലോ. ചക്രവാകങ്ങൾ പകൽ ഇണ ചേൎന്നിരിക്കയെന്നും രാത്രിയിൽ പിരിഞ്ഞുപോകയെന്നുമാണ് ഐതിഹ്യം. അല്ലയോ ചക്രവാകി! നിനക്കു ആയുസ്സു തന്നെ അല്പം, അതിലും കുറച്ചുനാളേയുള്ളൂ യൌവനം, അതിലും പകുതി രാത്രിയായിപ്പോകും, പിന്നെ നിനക്കു സുഖിച്ചിരിക്കാൻ കുറെ പകൽമാത്രമേയുള്ളൂ. അതുകൊണ്ടു ശിഷ്ടമാം സമയമുള്ളതത്രയും, ശിഷ്ടം കാല്ല സമയമുള്ളതു മുഴുവനും, പ്രണയകോപമായി കളകിൽ, സന്തോഷിക്കാതെ കളയുന്നപക്ഷം, അത്ര ഭൂലോകത്തിൽ, നിൻ ജനി നിൻെറ ജനനം, നിരൎത്ഥയാണു് നിഷ്പ്രയോജനയാണു, പിന്നെ ഈ ലോകത്തിൽ നിൻെറ ജനനംകൊണ്ടു ഒരു ഫലവുമില്ല. അതുകൊണ്ടു ഉള്ളസമയമെങ്കിലും പാഴായി കളയാതെ സുഖമായിരിക്കണം. ആര നിൻെറ ഹിതം ഓതിടും? നിനക്കു ആരാണു ഗുണദോഷം പറഞ്ഞുതരാനുള്ളതു? ആരുമില്ലെന്നു താല്പൎയ്യം. അതുകൊണ്ടു ഞാൻ പറഞ്ഞതു നീ കേട്ടാൽ നിനക്കു ക്ഷേമമാണു്. ഇഹലോകവാസത്തിനുള്ള സ്വല്പകാലത്തിനുള്ളിൽ എല്ലാവരും ശ്രേയസ്സു സമ്പാദിച്ചുകൊള്ളണമെന്നു ഭാവം.

---

വസ്തുനി ഫലപ്രദാതൃത്വം ദൈവായത്തം, നതു തപസ്സു നിഷ്ഠമിത്യാഹ:—

൫൫ സർവ്വേഷാം വിദിതാസ്സുധാകരകരാസ്സ്വാദ്യാസ്സുധാരൂപിണ-
സ്സന്ദേഹോऽപി ന തദ്ഗുണസ്സുമനസോ ജാതാ അമർത്ത്യാ ഇതി |
താനേവ ഹ്യുപഭുഞ്ജതേ പ്രതിനിശം ദീനാശ്ചകോരാ ഇമേ
ക്ഷീയന്തേ തൃണവച്ച, കോऽത്ര ഗഹനാം ജാനാതി ധാതുഃ കൃതിം? ||

ഫലം തരാനുള്ള ശക്തി പദാർത്ഥത്തിനുള്ളതല്ല. അനുഭവിക്കുന്നവന്റെ ഭാഗ്യംപോലെ ഉണ്ടാകുന്നതാണെന്നു പറയുന്നു:—

ചൊല്ലു നിലയമൃതാംശുരശ്മിയ-
മൃതെന്നു പാരിലിഹ, സംശയം
തെല്ലുമില്ലതു ഭുജിച്ചു തന്നെ-
യമരന്മാരായ് സുമനസ്സുകൾ |
അല്ലുതോറുമതുതാനശിച്ചു
മെലിയുന്നൊരാതുരചകോരമോ
പുല്ലുപോലെ തുലയുന്നു, ദൈവ-
ഗതിയാർക്കു പാർക്കിലറിയാമഹോ! ||

അമൃതാംശുരശ്മി, ചന്ദ്രന്റെ രശ്മി, നിലാവു, അമൃതെന്നു, അമൃതമാകുന്നു എന്നു, ഇഹ പാരിൽ, ഭൂമിയിൽ, ചൊല്ലു നില, പരക്കെ പ്രസ്താവം, 'ആകുന്നു' എന്ന ക്രിയ അദ്ധ്യാഹരിക്കണം. നിലാവു അമൃതം തന്നെയാണു എന്നാണു എല്ലാവരുടേയും വിശ്വാസം എന്നർത്ഥം. അതു ഭുജിച്ചുതന്നെ, അതു ഭക്ഷിച്ചിട്ടുതന്നെയാണ്; സുമനസ്സുകൾ, ദേവന്മാർ; അമരന്മാർ, മരണമില്ലാത്തവരായിത്തീർന്നതു. സംശയം തെല്ലുമില്ല, ഒട്ടും ശങ്കയില്ല. അമൃതം ഭക്ഷിച്ചവർക്കു മരണമുണ്ടാകയില്ലെന്നും ദേവന്മാർക്കാഹാരം ചന്ദ്രനാണെന്നും പുരാണപ്രസിദ്ധിയുണ്ട്. "അപി നിപീയ സുരൈർജ്ജനിതക്ഷയം" എന്നു നൈഷധത്തിലുണ്ട്. എന്നാൽ അമൃതു ഭക്ഷിക്കുന്നവർ മരിക്കയില്ലെന്നുള്ളതു സാർവ്വത്രികമല്ലെന്നു പറയുന്നു:—അല്ലുതോറും, രാത്രിതോറും, അതു താൻ, അമൃതത്തെ തന്നെ; ചകോരങ്ങൾ നിലാവു കുടിക്കുമെന്നു കവിപ്രസിദ്ധമാകുന്നു. നിലാവു അമൃതം തന്നെ എന്നു മുൻപിൽ പറഞ്ഞുവല്ലോ. അശിച്ചു ഭക്ഷിച്ചു; മെലിയുന്ന ആതുരമായ, ദീനമായ, ചകോരം പക്ഷി; ഇതു ജാത്യേകവചനമാണ്. പുല്ലുപോലെ തുലയുന്നു, നിഷ്പ്രയാസമായി മരിക്കുന്നു.

പുല്ലു കരിഞ്ഞുപോകുന്നതിനു പ്രയാസമുണ്ടോ? അതുപോലെ ക്ഷണേന മരിക്കുന്നു. അവറ്റകളുടെ വിഷയത്തിൽ അമൃതത്തിനു അമരത്വം സിദ്ധിപ്പിക്കാനുള്ള ശക്തി കാണുന്നില്ല. അഹോ! ദൈവഗതി ആൎക്കപാൎക്കിലറിയാം? ഈശ്വരേച്ഛ ആൎക്കറിഞ്ഞുകൂടാ. അതുകൊണ്ടു പദാൎത്ഥങ്ങളുടെ ഗുണം അനുഭവിക്കുന്നവന്റെ ഭാഗ്യമനുസരിച്ചിരിക്കുമെന്നു താല്പൎയ്യം. ഇതിനെത്തന്നെയാണ് കാളിദാസൻ "വിഷമപ്യമൃതം ക്വചിദ്ഭവേദമൃതം വാ വിഷമീശ്വരേച്ഛയാ" എന്നു രഘുവംശത്തിൽ പറഞ്ഞിരിക്കുന്നതു്.

---

മഹാന്തസ്സൎവ്വഥാ പൂജ്യന്തേ, തദാശ്രിതാസ്തു താദൃശാ ഗുണലേശരഹിതാശ്ചേത് കഥം പൂജ്യാ ഭവന്തീത്യാഹ:—

൪൬. അശ്വാമസ്സുതരം ഗണാധിപതേഃ പ്രാബല്യേൻ സിംഹസ്സുതം
ധ്യായാമോ ഹൃദി ദൈവം തദപിതു പ്രേതാസനയാമശ്ശുനഃ |
ഭൂതേശാ പ്രണമസ്യതാപി ശയനോ ഭൂതാൻ നിഗ്രഹൻ ബിഭേഹ
ന ഹ്യേകസ്യ ഗുണഃ പരസ്യ മഹതോ ദോഷാനപി പ്രോൎണ്ണുതേ ||

മഹാന്മാർ സൎവ്വപ്രകാരേണ പൂജ്യന്മാരാകുന്നു; എന്നാൽ തദാശ്രിതന്മാർ ഗുണലേശമില്ലാത്തവരാണെങ്കിൽ ഒരു വിധത്തിലും പൂജ്യന്മാരാകയില്ലെന്നു പറയുന്നു:—

വാരണാസ്യനെ വണങ്ങുവോരമിഹ
കൊന്നിടുന്നു മൂഷകനുഗ്രൻ
ഭൈരവസ്വാനസതതചിതം
ആകറ്റിടുന്നു ഭക്തകളെ |
ഘോരശ്രുതഹതി ചെയ്തിടുന്നു
ബഹുശ്രുതൎത്ഥ്യപശേഷതരം
സ്വഹാരദോഷശതമേകനു
ഗുണിനെയന്യമാന്യത മറച്ചിടാ ||

വാരണാസ്യനെ, ഗണപതിയെ, വണങ്ങുവോരും വന്ദിക്കുന്നവർ കൂടിയും, ഉഗ്രൻ എലികളെ; മറ്റു കുടങ്ങളെ; കൊന്നിടുന്നു. എലി

ഗണപതിയുടെ വാഹനമാണ് എന്നുവിചാരിച്ചു ആരുംകൾ അതിനെയും പൂജിക്കുന്നില്ല. അതുപോലെ ശൈവസ്മരണസക്തചിത്തരും ശൈവന്റെ മുഖ്യദേവതയായ ശൈവമൂർത്തിയുടെ സ്മരണത്തിൽ ധ്യാനത്തിൽ, സക്തമായ യോഗിനിരിക്കുന്നു, ചിലതോട നായയോട കൂടിയവരും, ശൈവാരാധന ചെയ്യുന്നവർകൂടിയും അനേകങ്ങളെ പട്ടികളെ, ആകററി ടുന്ന അടിച്ചോടിക്കുന്നു. ശൈവദേവന്റെ ഭൂതന്മാരാണ പട്ടികൾ എന്നു വെച്ചു പട്ടികൾ പൂജ്യരാകുന്നില്ല. നാലിൽവർഗ്ഗം ഉപേക്ഷിച്ചുപഠി ക്കരും ഉപേന്ദ്രാവിന്റെ ശാസ്താവിന്റെ; പാദങ്ങളെ ഭക്താദികളെ, ഭജിക്കുന്നവരും സേവിക്കുന്നവർ കൂടിയും, ഏററ വളരെ, ഘോരരൂപി ഘോരങ്ങളായ ഭൂതങ്ങളുടെ പിശാചുകളുടെ, ഹതി ഹനനം ചെയ്യു ടുന്നു. ശാസ്താവിന്റെ ഭൃത്യവർഗ്ഗങ്ങളാണ ഭൂതങ്ങൾ എന്നുകരുതി അ വററകളെ ജനങ്ങൾ നശിപ്പിക്കാതെ ഇരിക്കുന്നില്ല. അതുകൊണ്ട് എ ന്താണ് ഊഹിക്കേണ്ടതെന്ന ഒടുവിലത്തെ പാദത്തിൽ പറയുന്നു — സ്വാ തന്ത്രന്റെ അധികമായ ദോഷം, ഭക്തന്മാരുടെ അന്യമാന്യത, ഭ ക്തന്മാരുടെ പൂജ്യത, മററിടം കൂടുകയില്ല. ഭക്തന്മാരുടെ അധികമായ ദോഷം കൊണ്ടാണ വരുന്ന പൂജ്യതകൊണ്ട കുറയുകയില്ല എന്ന താൽ പര്യം. ഒടുവിലത്തെ പാദത്തെതന്നെ സാമാന്യമായി സ്വീകരിച്ചാൽ കുറച്ചുകൂടി നന്നായിരിക്കയില്ലയോ എന്നു തോന്നുന്നു.

---

ഗംഭീരഹൃദയാഃ സന്തോ ബഹുഭിഃ കാരണൈർഹൃദി സമുൽപ്പ ന്നം ക്ഷോഭം ജാതു ന ബഹിഃ പ്രകാശയന്തീത്യാ ഹ:—

൭൭. അംഭോധിക്രോഡകുത്ര കമിഹ തിമയഃ കവ്യവാഹോ നിവാസഃ
കിന്തു സ്ഥാനേ നിധാനോ ഉദരഹഃ കിന്തു ച യോഗതിഃ ।
ആഗച്ഛൽപ്രതിഗച്ഛദ്ഗ്രാവപാഥിസ്സൃൽപ്രധാവൽപതൽ-
കല്ലോലാരേടിതിഭേദ ജലധേസ്സർവം തദാച്ഛാദ്യതേ ॥

വളരെ കാര്യങ്ങളെക്കൊണ്ട് ഉള്ളിൽ ക്ഷോഭമുണ്ടെ ങ്കിലും അഗാധമനസ്സുകളായ മഹാന്മാർ അതിനെ വെ ളിയിൽ കാണിക്കയില്ലെന്ന പറയുന്നു:—

വെള്ളമാകവെയിളക്കിടും തിമി-
　　കളെത്ര വന്മലകളാഴിത-
ന്നുള്ളതിൽ കൊടിയ ബാഡവാഗ്നി
　　പുനരെത്ര കപ്പലുകൾ മീതെയും ।
തള്ളലോടിളകി വന്നുയൎന്നു
　　തടമാൎന്നടിച്ചു മറിയുന്നതാ-
യുള്ള വീചിയുടെയുൽക്കടോ-
　　ൽക്കടികളാലിതാകെ മറയുന്നിതേ ॥

ആഴിതന്നുള്ളതിൽ, സമുദ്രത്തിന്റെ അടിയിൽ, വെള്ളം ആകവെ ഇളക്കിടും തിമികൾ എത്ര? വെള്ളമാസകലം കലക്കി മറിക്കാൻ തക്കവണ്ണം കരുത്തുള്ള മകരമത്സ്യങ്ങൾ അനവധിയുണ്ട്. വന്മലകൾ, എത്ര? എന്നു അനുവൎത്തിക്കണം, എത്ര അനവധി വലിയ പൎവ്വതങ്ങൾ അടിയിൽ കിടക്കുന്നുണ്ടു? അതുപോലെ കൊടിയ ബാഡവാഗ്നി ഭയങ്കരനായ ബാഡവാനലൻ ഉണ്ട്. ബാഡവാഗ്നി എന്നൊരു അഗ്നി സമുദ്രത്തിന്റെ അടിയിലുണ്ടെന്നും അതു വററിച്ചു കളയുന്നതുകൊണ്ടാണ് നദികൾ വഴിയായും മററും വളരെ ജലം സമുദ്രത്തിൽ സൎവ്വദാ വീഴുന്നുണ്ടെങ്കിലും അതിനു ഏററം വരാത്തതെന്നുമാണ് ഐതിഹ്യം. ഇത്രയും അടിയിൽ. മീതെയും കപ്പലുകൾ പുനരെത്ര? സമുദ്രത്തിൽകൂടെ എത്ര വലിയ കപ്പലുകൾ ഗതാഗതം ചെയ്യുന്നു? അതുകൊണ്ടു ക്ഷോഭകാരണങ്ങൾ പലതുമുണ്ട് എങ്കിലും അതൊന്നും വെളിപ്പെടുന്നില്ലെന്നു ഉത്തരാൎദ്ധത്തിൽ പറയുന്നു—ഇതാകെ, അതായതു മുൻപറഞ്ഞ സംഗതികളെക്കൊണ്ടുണ്ടാകുന്ന ക്ഷോഭമെല്ലാം, തള്ളലോടെ ഇളകിവന്നു തള്ളിക്കേറി, ഉയൎന്നു തടം ആൎന്നു പൊങ്ങി കരയ്ക്കുവന്നു, അടിച്ചു മറിയുന്നതായുള്ള വീചിയുടെ തിരമാലയുടെ, ഉൽക്കടോൽക്കടികളാൽ ഉൽക്കടകളായ, ഭയാനകങ്ങളായ, ആൎത്തടികളാൽ ഘാതങ്ങളാൽ, തിരമാലകളുടെ ഭയങ്കരങ്ങളായുള്ള ആഘാതങ്ങളാൽ എന്നൎത്ഥം. മറയുന്നിതേ കാണാതെയായിത്തീരുന്നു. സമുദ്രത്തിനുള്ള ക്ഷോഭമെല്ലാം സൎവ്വദാ കരയ്ക്കടുത്തു വന്നടിക്കുന്ന തിരമാലകളുടെ ഘട്ടനങ്ങളാൽ കാണാതെ പോകുന്നു. അതുപോലെ ഗംഭീരന്മാരായവർ തങ്ങൾക്കുള്ള ക്ഷോഭമെല്ലാം നിത്യകൃത്യങ്ങളാൽ മറയ്ക്കുന്നു എന്നൎത്ഥം.

---

ബഹുവിഭവശാലിനം മഹാന്തം കമപി സ്തുവന്നാഹ:—

ഉ. വൃ. ജാമാതാ കമലാക്ഷ ഏവ ഗൃഹിണീ ഗംഗാ ജഗൽപാവനീ
ശീതാംശുപ്രമുഖാസ്സുതാ ഭഗവതീ ശ്രീരേവ കന്യാ സ്വയം ।
ഇത്ഥം തേ ഗൃഹമേധിതാ ത്രിഭുവനാധാരസ്യ വാരാന്നിധേ
കസ്യൈകസ്യ ജനോ മനോരഥപഥപ്രത്യാവൃതം പ്രേക്ഷതേ ॥

ബഹുവിഭവവാനായ ഒരു മഹാനെ സ്തുതിക്കുന്നു:—

ദേവനാം ഹരി തനുജതന്റെ പ-
തി, ദേവി ഗംഗ തവ ഗേഹിനി,
താവകാത്മജരിന്ദുമുഖ്യർ,
മലർമകൾ തന്നെ തവ കന്യകാ ।
ഏവമർണ്ണവ! ജഗത്ത്രയാശ്ര-
യ! ഭവദ്ഗൃഹസ്ഥത യോരത്തനാ-
ലാവതല്ലിതു പുനർമ്മനോര-
ഥപഥത്തിനും വിഷയമാകുവാൻ ॥

അർണ്ണവ! ജഗത്ത്രയാശ്രയ! ത്രൈലോക്യത്തിനു ആധാരമായിരിക്കുന്ന സമുദ്രമേ! ആദ്യം സമുദ്രമേ ഉണ്ടായിരുന്നുള്ളു. അതിൽനിന്നും സകല ചരാചരത്തെയും ബ്രഹ്മാവു സൃഷ്ടിച്ചു. അതിനാൽ സകല ലോകത്തിനും സമുദ്രം ആദികാരണമാകുന്നു. തനുജതന്റെ പതി മകളുടെ ഭർത്താവു, ദേവനാം ഹരി 'ആകുന്നു' എന്ന ക്രിയ എല്ലായിടത്തും ചേർത്തുകൊള്ളണം, സാക്ഷാൽ മഹാവിഷ്ണു തന്നെയാകുന്നു. മഹാലക്ഷ്മി പാലാഴിമഥനത്തിൽ ഉണ്ടായതുകൊണ്ടു സമുദ്രപുത്രിയായി വിചാരിക്കപ്പെടുന്നു. തവ ഗേഹിനീ നിന്റെ ഭാര്യ, ദേവി ഗംഗ, സകലലോകപാവനിയായ ഗംഗാഭഗവതിയാകുന്നു, നദികൾ സമുദ്രത്തിന്റെ ഭാര്യമാരായി കല്പിക്കപ്പെട്ടിരിക്കുന്നു. താവകാത്മജർ നിന്റെ പുത്രന്മാർ, ഇന്ദുമുഖ്യർ ചന്ദ്രൻ മുതലായവരാകുന്നു, പാലാഴിമഥനത്തിൽ ലക്ഷ്മി ചന്ദ്രൻ കാളകൂടം കൌസ്തുഭമണി ഐരാവതം ഇവയുണ്ടായി എന്നു പുരാണപ്രസിദ്ധമാകുന്നു. മുഖ്യശബ്ദം മറ്റുള്ളവരെ കുറിക്കുന്നു. തവ കന്യകാ നിന്റെ മകൾ, മലർമകൾ തന്നെ സാക്ഷാൽ ലക്ഷ്മീദേവി തന്നെയാകുന്നു. ഏവം ഭവൽഗൃഹസ്ഥത നിന്റെ കുടുംബത്തിലുള്ള ആളുകൾ ഇത്ര മഹാന്മാരായുള്ളവരാകുന്നു. ഇതു പുനഃ ഇത്ര മാഹാത്മ്യമുള്ള ഒരു ഗൃഹസ്ഥത്വത്തെ,

കലിയുഗത്തിൽ ഗുണവാന്മാരെ ആരും ആദരിക്കയില്ല; അസജ്ജനങ്ങളെ എല്ലാവരും ആരാധിക്കുന്നു എന്നു പറയുന്നു:—

ഫാലനേത്രനുപദേശദായകൻ-
ന്നധസ്ഥലത്തി,ലുലകുണ്ടിട്ടും
ബാലനായ ഭഗവാൻ ദലത്തിൽ,
വടമെങ്കിലും സ്പഷ്ടമനാദൃതം |
ആലയം ബഹുപിശാചജാല-
മതിനഗ്രഭാഗ, മുരഗാശ്രിതം
മൂലമിച്ചലദലത്തിനെത്ര
നതിയും പ്രദക്ഷിണവുമച്ഛ്യം ||

അധഃസ്ഥലത്തിൽ ചുവട്ടിൽ; ഉപദേശദായകൻ ഫാലനേത്രൻ ദക്ഷിണാമൂർത്തിരൂപനായ ഭഗവാൻ പരമേശ്വരൻ, 'ഇരിക്കുന്നു' എന്ന ക്രിയ ചേർത്തുകൊള്ളണം. ദക്ഷിണാമൂർത്തിയായ ഭഗവാൻ പരമേശ്വരൻ പേരാലിന്റെ ചുവട്ടിൽ യോഗാസനത്തിലിരുന്ന സർവവേദാന്തതത്വങ്ങളും ലോകത്തിനായിക്കൊണ്ട് ഉപദേശിച്ചു എന്നു പുരാണപ്രസിദ്ധമാകുന്നു. ദലത്തിൽ ഇലയിൽ, ഉലകുണ്ടിട്ടും ബാലനായ ഭഗവാൻ ലോകത്രാതാവായ ഭഗവാൻ ശ്രീകൃഷ്ണൻ സ്ഥിതിചെയ്യുന്നു. മഹാപ്രളയകാലത്തിൽ സർവ്വചരാചരങ്ങളും നശിച്ചു ത്രൈലോക്യമെല്ലാം ജലമയമാകുമ്പോൾ ഭഗവാൻ മഹാവിഷ്ണു മാത്രം കുഞ്ഞിന്റെ വേഷത്തിൽ ഒരു പേരാലിലയിൽ പ്രളയസമുദ്രത്തിൽ പൊന്തിക്കിടക്കുമെന്നാണു പൂർവ്വകഥ. എങ്കിലും ഇത്രയൊക്കെ മാഹാത്മ്യമുള്ളതാണെങ്കിലും, വടം പേരാല്, സ്പഷ്ടമനാദൃതം ആരാലും ആദരിക്കപ്പെടുന്നില്ലെന്നു സ്പഷ്ടം. അതിന്റെ പേരുപോലും ഉച്ചരിക്കാറില്ലെന്നു താൽപര്യം. പിന്നെ ഏതിനെ ലോകം ആരാധിക്കുന്നു എന്നുത്തരാർദ്ധത്തിൽ പറയുന്നു — അഗ്രഭാഗം, അരയാലിന്റെ മേൽഭാഗം; ബഹുപിശാചജാലമതിന് ആലയം യക്ഷഗന്ധർവ്വാദി പിശാചുക്കളുടെ ഇരിപ്പിടമാകുന്നു; അരയാലിന്റെ മുകളിലാണു പിശാചുക്കളിരിക്കുന്നതു് എന്നാണു അന്ധവിശ്വാസം. മൂലം ചുവട്, ഉരഗാശ്രിതം ഉരഗങ്ങളാൽ പാമ്പുകളാൽ; ആശ്രിതം സേവിതം, ചുവട് പാമ്പുകളുടെ അധിവാസമാകുന്നു, അങ്ങനെ ഇരിക്കുന്ന ഈ ചലദലത്തിന് അരയാലിനു്, എത്ര നതിയും നമസ്കാരവും, പ്രദക്ഷിണ

സു.ക്ര. ആസന്നോ മധുരാഗമോ വനഭുവസ്സാമ്രാജ്യമിത്യുന്നതാ-
ശ്ശ്രൂയന്തേ ഗിര ഏവ തത്വമിഹ ന ജ്ഞാതും വിധാതുഃ ക്ഷമാഃ
യൽ പര്യന്ത്രുടിതം യദപ്യുപരതം പുഷ്പോൽഗമൈർദ്രുമാണാം
യൽ മ്ലാനം വിടപൈരിദം പുനരിഹ പ്രത്യക്ഷമാലക്ഷ്യതേ ||

ദുഷ്ടനായ രാജാവിനാൽ ദ്രോഹിക്കപ്പെടുന്ന പ്രജകൾ താമസിയാതെ ഗുണവാനായ ഒരു രാജാവു വന്നു വേണ്ടപോലെ രക്ഷിക്കുമെന്നു കേട്ടു സന്തോഷിക്കുന്നു. എന്നാൽ വരാൻപോകുന്നതെന്താണെന്ന് ആർക്കറിയാം? തൽക്കാലാനുഭവം ക്ലേശമാണു എന്നു പറയുന്നു:—

സന്നികൃഷ്ടമധുനാ വസന്തമി-
നിയിവനത്തിനതിരമ്യമാ-
യെന്നിമന്നമൊഴി താൻ ശ്രവിപ്പ-
തറിയാവതല്ല വിധിവാസ്തവം |
ഇന്നിഹ ക്ഷിതിരുഹാളി തന്നു-
ടെ ദലം ക്ഷയിച്ചു കുസുമോൽഗമം
നിന്നിതാ വിടപമൊക്കെ വാടി-
യിതു തന്നെ കാണ്മതു സമക്ഷമായ് ||

അധുനാ ഇപ്പോൾ, വസന്തം സന്നികൃഷ്ടം വസന്തം അടുത്തുവന്നിരിക്കുന്നു. ഇനി ഈ വനത്തിനു അതിരമ്യമായ് ക്ഷേമകാലമായി. വസന്താവിർഭാവത്തിലാണു വനത്തിനു പുഷ്പോൽഗമാദികളാലും മററും ശോഭയുണ്ടാകുന്നതു്. എന്നു ഇങ്ങനെ മൊഴി താൻ ശ്രവിപ്പതു എന്നു കേമമായി പറയുന്നതു മാത്രമേ കേൾക്കാനുള്ളൂ. വിധിവാസ്തവം ദൈവത്തിന്റെ തത്ത്വം. അറിയാവതല്ല അറിയാൻ പാടില്ല 'വസന്തം വരാറായി, പിന്നെ വനത്തിനു ശോഭതന്നെയാണ്' എന്നിങ്ങനെ പറഞ്ഞു കേൾക്കുന്നതല്ലാതെ വാസ്തവത്തിൽ താൽക്കാലികമായ അനുഭവം മറിച്ചാണെന്നർത്ഥം. ഇന്നു ഇപ്പോൾ, വാസ്തവത്തിൽ അനുഭവസിദ്ധമായിരിക്കുന്നതു് ഇതാണു— ക്ഷിതിരുഹാളി തന്നുടെ മരങ്ങളുടെ, ദലം ഇല, ക്ഷയിച്ചു പൊഴിഞ്ഞു. അതുപോലെ കുസുമോൽഗമം പുഷ്പങ്ങളുടെ വരവു നിന്നു, ഈ വിടപമൊക്കെ കൊമ്പു് എല്ലാം വാടി, ഇതു തന്നെ സമക്ഷമായ് പ്രത്യക്ഷമായ്, കാണ്മതു കാണ്മാനുള്ളതു. ഇവക

ളെല്ലാം പൊഴിഞ്ഞു കൊമ്പുകളെല്ലാം വാടി പൂക്കളും ഒന്നുമില്ലാതെയായിരിക്കുന്ന വൃക്ഷങ്ങൾ മാത്രമേ പ്രത്യക്ഷത്തിൽ കാണ്മാനുള്ളു. ഇനി വസന്തം വരുമ്പോൾ പുഷ്പിക്കുമെന്നും മറ്റും പറയുന്നതു മാത്രമേയുള്ളു. ഈ പറയുന്നതൊക്കെ വാസ്തവമോ അല്ലയോ എന്നു ആർക്കറിയാം? വരാൻപോകുന്ന ഗുണങ്ങളെ വിചാരിച്ചു ആശ്വസിക്കുന്നതു മൌഢ്യം തന്നെ എന്നു താൽപര്യം.

---

ഭയാനകേനചിൽ പ്രഭുണാ സചിവാദിമുഖേന ശാസിതാനാം ഖലാനാമുപരി താദൃശസചിവാദീനാം നാശേന സമുൽഭൂതമവലേപം പ്രശമയന്നാഹ:—

ശാ. വി. ഉത്സൃഷ്ടോ മധുരധ്വനി കോകിലൈർന്നൈവ ബന്ധനമന്യഭൃതൈ-
പ്പൃഷ്ടസന്നം മലയാനിലൈരപി പ്രാഗേവ ജാതീകരൈഃ |
പാന്ഥാസ്സൃഷ്ടാ താവദേവ കിമിതി ദ്രോഹാ യദി പ്രാണിതി
സ്തോകേനാപി മനോഭവോ വിശ്രമിത പ്രാണേഷു ദ്രോഹോ ഗ്രഹഃ ||

രാജാജ്ഞയാൽ തങ്ങളെ ശിക്ഷിച്ച രാജപുരുഷന്മാർ നശിച്ചല്ലോ എന്നു വിചാരിച്ചു ദുഷ്ടന്മാർ സന്തോഷിക്കേണ്ട എന്നു പറയുന്നു:—

നഷ്ടമായി പരപുഷ്ടനാദമ-
    ലയാനിലസ്സഹ വസന്തമെ-
ന്നിഷ്ടവാർത്തയിഹ പാന്ഥരേ! വ-
    യമറിഞ്ഞു, വാസ്തവമിതെങ്കിലും!
കഷ്ടമെന്നു കലരുന്ന തുഷ്ടിയി-
    ന്നുകൊണ്ടു മാത്രമയി മൂഢരേ!
ദുഷ്ടനാം സ്മരനിരിക്കെ നിങ്ങൾ
    കരുതേണ്ട ജീവിതദുരാഗ്രഹം ||

പാന്ഥരേ! വിരഹികളേ! ഇഹ, ഇവിടെ, പരപുഷ്ടനാദമലയാനിലൈഃ സഹ, പരപുഷ്ടനാദങ്ങൾ കോകിലശബ്ദങ്ങളും, മലയാനിലങ്ങൾ ചന്ദനമലയിലെ കാറ്റുകൾ, ഇവയോടുകൂടി, വസന്തകാലത്തിനു ഇവ സഹകാരികളും വിരഹികൾക്കു അത്യന്തം ദ്രോഹകാരികളുമാകുന്നു. വ

സന്തം വസന്തത്തിന്നു, നഷ്ടമായി കഴിഞ്ഞുപോയി, എന്നു ഇഷ്ടവാൎത്ത സന്തോഷവൎത്തമാനം, വയമറിഞ്ഞു നാം മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു. വിരഹികൾക്കു താപകാരികളായ കോകിലമലയാനിലവസന്തങ്ങളും പോയി എന്നുള്ള നല്ല വൎത്തമാനം നാം കേട്ടുകഴിഞ്ഞിരിക്കുന്നു. ഇതു വാസ്തവമെങ്കിലും, ഇപ്രകാരം വസന്താദികളും പോയി എന്നുള്ള സത്യം തന്നെ എങ്കിലും, അയി മൂഢരേ! അല്ലയോ മൂഢന്മാരേ! ഇതുകൊണ്ടുമാത്രം ഇഷ്ടി സന്തോഷം, എന്തു കലാശം? സന്തോഷിക്കുന്നുവോ? കഷ്ടം! സന്തോഷിക്കാനില്ലാത്തതു എന്തുകൊണ്ടെന്നു പറയുന്നു—ദുഷ്ടനാം സ്മരൻ ഇരിക്കെ, ദുഷ്ടനായ കാമദേവൻ ജീവിച്ചിരിക്കുമ്പോൾ, ജീവിതഗ്രാഹ്യം ജീവിച്ചിരിക്കാമെന്നുള്ള ദുരാഗ്രഹത്തെ, നിങ്ങൾ കളയേണം. വസന്താദികളായ ഭൃത്യഗണങ്ങളും ഇപ്രകാരം നശിച്ചു എന്നുവിചാരിച്ചു നിങ്ങൾ സന്തോഷിക്കേണ്ട. പ്രഭുവായ കാമൻ ഉള്ളപ്പോൾ നിങ്ങൾ ജീവിച്ചിരിക്കാൻ മോഹിക്കേണ്ട. കാമന്റെ സാന്നിധ്യത്തിൽ അവ ഇനിയും വരുമെന്നൎത്ഥം. അതുകൊണ്ടു അല്ലയോ ദുഷ്ട! നിന്നെ ഇപ്രകാരം ശിക്ഷിച്ചു രാജപുരുഷന്മാർ നശിച്ചു എന്നുകേട്ടു സന്തോഷിക്കേണ്ട. രാജാവു ഇരിക്കുമ്പോൾ അവനല്ലെങ്കിൽ മറ്റൊരു രാജപുരുഷൻ നിന്റെ അകൃത്യങ്ങളെ ശിക്ഷിച്ചു നിഗ്രഹിക്കുമെന്നു താല്പൎയ്യം.

---

**ബഹുഫലസമാശ്രിതം യം കഞ്ചിൽ ഫലമദൃശ്യ തതോऽപി തൽഭേദഹേതുഭൂതഃ പുരുഷ ഏവ സ്തുത്യ ഇതി മൎമ്മോക്ത്യാ നിന്ദന്നാഹ:—**

ഛിന്നാസ്തേ വിടപാസ്തഥാ യദി തദാऽപ്യാസന്നതോऽപി സ്ഥിതാ-
സ്തേഭ്യോऽപി പ്രസവാസ്തതോऽപി ച ഫലാന്യേവം ന ദൃഷ്ടം ക്വചിത് ।
ധന്യോऽസി ഭഗവൻ ന നിംബ! ഭവതോऽപ്യാസീദ്യതസ്സംഭവ-
ശ്ശ്രീമത് തത് കില നിംബബീജമധുനാ സ്തുത്യം വദള്ളാലിനാം ‖

**'നിന്നെക്കാൾ നിന്നെയുണ്ടാക്കിയവൻ തന്നെ മഹാകേമൻ' എന്നു അനേകദൃഷ്ടാന്തീകൃതനായ ദുഷ്ടപ്രമാണിയെ നിന്ദിക്കുന്നു:—**

ഭൂരിതിക്തമിഹ കന്ദു, തോലതി-
ലുമേറു, മേറുമതിലും ദലം,
പാരിലേറുമതിലും പ്രസൂന,
മതിലും തദീയമതിയാം ഫലം ।
പാരിഭദ്ര! പരമാത്ഭുതസ്ത്വ,
മഥവാ തവ സ്തവമവാസ്തവം
സൂരിവർണ്ണ്യമിഹ നിംബബീജ-
മേതു താൻ തവാƒപി ജനനപ്രദം ॥

പാരിഭദ്ര! അല്ലയോ വേപ്പുമരമേ! ഭൂരിതിക്തമിഹകന്ദു, ഈ ലോകത്തിൽ നിന്റെ കന്ദു വളരെ കയ്പുള്ളതാകുന്നു. തോൽ അതിലും ഏറും, തൊലിയുടെ കയ്പു കന്ദിനുള്ളതിലും അധികമാകുന്നു. അതിലും ഏറും ദലം. അതിലും കൂടും ഇലയുടെ കയ്പു. അതിലും ഏറും പ്രസൂനം. പൂവിന്റെ കയ്പു അതിലും കൂടുതലാകുന്നു. അതിലും അതിയാം തദീയം ഫലം, നിന്റെ കായ്ക്ക് അതിലും കവിയും കയ്പു. അതുകൊണ്ടു ത്വം പരമാത്ഭുതം നീ വളരെ ആശ്ചര്യം ജനിപ്പിക്കുന്ന വൃക്ഷം തന്നെ. എന്തെന്നാൽ ഇങ്ങനെ സർവ്വാംഗങ്ങളും കയ്പുള്ള ഒരു വൃക്ഷവും ഭൂമിയിൽ കണ്ടുകിട്ടുകയില്ല. അതുകൊണ്ടു നീ സ്തുത്യർഹൻ തന്നെ. ഇനി പക്ഷാന്തരം പറയുന്നു; അഥവാ അല്ലെങ്കിൽ; തവ സ്തവം അവാസ്തവം, വാസ്തവത്തിൽ നിന്നെ അല്ല സ്തുതിക്കേണ്ടതു്; പിന്നെ എന്തിനെയാണെന്നു പറയുന്നു— തവ അപി ജനനപ്രദം, നിന്നെക്കൂടി ജനിപ്പിക്കാൻ ശക്തിയുള്ള സർവ്വാംഗതിക്തനായ നിന്നെക്കൂടി ഉണ്ടാക്കാൻ കഴിവുള്ള; നിംബബീജമേതു താൻ വേപ്പിൻകുരു തന്നെയാണു, ഇഹ സൂരിവർണ്ണ്യം ലോകത്തിൽ സൂരികളാൽ, വിദ്വാന്മാരാൽ വാക്പടുതാദിവൈദഗ്ദ്ധ്യമുള്ളവരാൽ; വർണ്ണ്യമായുള്ളതു് സ്തുതിക്കപ്പെടേണ്ടതു. നിന്നെക്കാൾ നിന്നെ ഉളവാക്കിയ കുരുവിനെയാണു പുകഴ്ത്തേണ്ടതു്. എന്തെന്നാൽ ഇത്ര മഹാനായ നിന്നെ അതു ജനിപ്പിച്ചുവല്ലോ. ഇത്ര നിന്ദ്യമായി മറ്റൊന്നുമില്ലെന്നുള്ള വിപരീതാർത്ഥം ഗ്രഹിക്ക. ദുഷ്ടനെക്കാൾ അവനെ ജനിപ്പിച്ച ദുഷ്ടനാണു അധികതരം നിന്ദ്യനെന്നു ഭാവം.

---

ലോകേ മഹാന്തോ യഥാ സദ്ഭ്യോ ഭൂരി വിത്തം വിതീര്യ തദുൽഘോഷിത യശസസ്സ്യുരിതേ, തഥാ വയമപി കർമ്മ ഇതി ഭ്രമേണ ഖലാസ്സ്വാദൃശേഭ്യ ഏവ കിമപി ദത്ത്വാ സ്വീയയശസി തൈരുൽഘോഷിതേ താവതാ നിജം ജന്മ സഫലം മന്യതേ ഇത്യാഹ:—

സദ്ഭ്യഃ ചൂതാഃ പല്ലവമുൽഗിരന്തി വിതരന്ത്യേതൽ പികേഭ്യസ്സുഖം
തേഭ്യോപ്യേതേ കുഹൂകുഹൂരിതി കളം കുർവന്തി ഭൂജാഖിലാഃ |
നിർമ്മായാപി സ്വയമുൽഗിരൻ ഫലമനന്താരാധയൻ വായസാൻ
കിംവിൽ ഹേതു ഖലോ രടൽസ്വ സഫലം ജന്മ സഫലം മന്യതേ ||

മഹാന്മാർ സജ്ജനങ്ങൾക്കു വളരെ ധനത്തെ ദാനം ചെയ്തു സ്തുതന്മാരായിരിക്കുന്നതുപോലെ നമുക്കും ചെയ്യണമെന്നു കരുതി ദുഷ്ടന്മാർ അസജ്ജനങ്ങൾക്കു വല്ലതും നൽകീട്ടു സ്തുതന്മാരാകുമ്പോൾ ജന്മസാഫല്യം വന്നതായി വിചാരിക്കുന്നു എന്നു പറയുന്നു:—

പല്ലവങ്ങളുളവാക്കി മാവിഹ
കൊടുത്തിടുന്നതു പികത്തിനായ്
നല്ലപോലതു കുഹൂരവങ്ങൾ
തുടരുന്നു, വേപ്പുമതു കാകയോർ |
ചില്ലകം സഫലമുളവാക്കി
കരടത്തിനേകിയതു കൊണ്ടതെ.
ഉല്ലസിച്ചതുടേക്കാവക.
കരുതിടുന്നു ജന്മസഫലം നിജം ||

മാവു പല്ലവങ്ങളെ ഉളവാക്കി, തളിരിലകളെ ഉണ്ടാക്കി; പികത്തിനായ്‌ കൊടുത്തിടുന്നു, അവയെ കോകിലത്തിനു ഭക്ഷിക്കാൻ കൊടുക്കുന്നു. അവയെ ഭക്ഷിച്ചിട്ടു, ആ കോകിലം, നല്ലപോലെ കുഹൂരവങ്ങളെ തുടരുന്നു, ശ്രവണമധുരമായിട്ടു 'കുഹൂ കുഹൂ' എന്നുള്ള ശബ്ദങ്ങളെ പുറപ്പെടുവിക്കുന്നു. മാവുകളിൽ ഭക്ഷിച്ചുകൊണ്ടു കോകിലങ്ങൾ കൂട്ടമായി വന്നു നന്നായി ഗാനം ചെയ്യുകയുള്ളൂ. ഈ കുഹൂരവങ്ങൾ ചെയ്യുന്നതു മാവിനെ പുകഴ്ത്തുന്നതായി ഇവിടെ കല്പിച്ചിരിക്കുന്നു. അതു കാണുകയാൽ, മ

വു ചെയ്യുന്നതുകണ്ടു, വേപ്പും കയ്പകം സ്വഭാവം ഉപേക്ഷിച്ച് അല്പമായും നീചമായുമുള്ള തന്റെ പഴത്തെ ഉണ്ടാക്കി, കാടത്തിനു് ഏകി, കാക്കയ്ക്കു കൊടുത്തു്; അതുകൊണ്ടു അതിനെ തിന്നതുകൊണ്ടു്, ആ കാക്ക, തെല്ലു ഉല്ലസിച്ചു സ്വല്പം ആഹ്ളാദം പൂണ്ടു്, ഒടിക്കവേ, 'കാകാ' എന്നു കർണ്ണകഠോരമായി ശബ്ദിക്കയായാൽ; വേപ്പു നിജം ഭവ തന്റെ ജന്മത്തെ, സഫലം കൈവന്നു സാഫല്യം സിദ്ധിച്ചതായി വിചാരിക്കുന്നു. മാവിനോടു് ഒപ്പമായി എന്നാണ് വേപ്പിന്റെ ഭാവം. മഹാന്മാരോടു ഒപ്പത്തിനൊപ്പം കാണിക്കുന്ന ക്ഷുദ്രന്മാർ നിന്ദ്യന്മാരായി തീരുമെന്നു താൽപര്യം.

---

**ലോകസ്യാസ്വാതന്ത്ര്യേണ മഹാഭോഗാന്നഭുവ്യാപി സ്വച്ഛന്ദസ്ഥിതലഭ്യം സുഖം നാപ്നോതീത്യാഹ:—**

സു. ക്ഷീരം ഭോജ്യം സ്വാദുപയഃ സലിലമണിഗണൈരാചിതഞ്ച പഞ്ജരോ
ദ്ദേശേ ചിന്തയിത്വാ ച ദംശമശകാഃ പാദേ ഗീതം ലാളനം |
സത്യം സർവമിദം ഹി കാനനഭുവി സ്വച്ഛന്ദമപ്യാഹരൻ
ധ്യായന്തീ വിമനാ മനാഗപി ശുകീ സംലഭതേ നിർവൃതിം ||

**അസ്വാധീനനിലയിലിരുന്നുകൊണ്ടു വലിയ പദവിയെ അനുഭവിക്കുന്നവനു സ്വച്ഛംപോലെ ഇരിക്കുന്നവന്റെ സുഖം കിട്ടുകയില്ലെന്നു പറയുന്നു:—**

ക്ഷീരമുണ്ടു സരസം ഭുജിപ്പതി-
നിരിപ്പതിന്നു മണിപഞ്ജരം
ദൂരവേ മശകദംശചിന്ത-
യുമജസ്രമത്ര പരിലാളനം |
നേരതൊക്കെയുമഥാപി കാന-
നവിഹാരമോർത്തു വിമനായിതാ
കീരസുന്ദരി കൃതാർത്ഥഭാവമ-
ണയുന്നതില്ല ലവലേശവും ||

ഭുജിപ്പതിനു കുടിക്കുന്നതിനു; സരസം സ്വാദുവായ; ക്ഷീരമുണ്ടു്, പാലുണ്ടു്; വളർത്തുന്ന തത്തയ്ക്കു കുടിക്കാൻ നല്ല പാലുണ്ടു്. ഇരിപ്പതിന്നു

വധി ധനം കിട്ടീട്ടുള്ളതൊക്കെ മറന്നിട്ട താതിന്റെ ഒരു സ്വല്പാംശംപോലും തിരികെ കാട്ടുവെക്കുന്നതിന്നു ജനങ്ങൾ മനസ്സുകേടുള്ളവരായിത്തീരുന്നു എന്നു പറയുന്നു:—

വാരിയെത്ര മുകിൽ മുന്നമിക്കട-
  ലിൽ നിന്നു വാങ്ങിയതിലെത്ര താൻ
മാരിപെയ്തു ഭുവി ലീനമെത്ര-
  യതിലെത്ര പീതമഥ ചേതനൈഃ ।
ആരിതൊക്കെയറിയുന്നു? വർഷ-
  വിരമത്തിലൊട്ടു സരിന്മുഖോ-
ത്സാരിതം തിരികെ വന്നുചേർന്ന-
  തിഹ കാണികൾക്കസഹനീയമായ് ॥

ഔദാൎയ്യശീലമുള്ള പ്രദേശങ്ങളിൽ നദീമുഖത്തിൽ ഒരു തുള്ളിപോലും സമുദ്രത്തിൽ തിരികെ വീഴാൻ സമ്മതിക്കാതെ എല്ലാം ചാലുവഴിയായി വിട്ടു കൃഷിക്കുപയോഗപ്പെടുത്തിവരുന്നു. ഈ വാസ്തവത്തെ ആധാരമാക്കി കവി ഈ ശ്ലോകത്തെ രചിച്ചിരിക്കുന്നു. മുകിൽ മേഘം, മുന്നം അന്നാൽ വേനൽ കാലത്തിൽ, ഇക്കടലിൽ നിന്നു, എത്ര വാരി എത്ര വളരെ ജലത്തെ, വാങ്ങി ആവിയായി ആദാനംചെയ്തു. കടലിൽനിന്നും ആവിയായി പോയിട്ടുള്ള ജലം തന്നെയാണു മേഘമായി പരിണമിച്ചിരിക്കുന്നതു്. അതിൽ കടലിൽ നിന്നും വാങ്ങിയ ജലത്തിൽ, എത്ര താൻ എത്ര വളരെ, മാരി പെയ്തു മഴയായി വർഷിച്ചു. ഭുവി ഭൂമിയിൽ ലീനമെത്ര താണുപോയതു എത്ര വളരെയുണ്ടു്, മഴയായി പെയ്ത വെള്ളത്തിൽ എത്ര വളരെ ആൎക്കുമുപയോഗമില്ലാതെ മണ്ണിൽ വററിപ്പോയി. അഥ പിന്നെ, അതിലെത്ര താഴെ വററിപ്പോകാതെ നദീതോടുകളായും മററും ഒഴുകിപ്പോയ ജലത്തിൽ എത്രവളരെ, ചേതനൈഃ ചേതനങ്ങളാൽ, പ്രാണികളാൽ, പീതം കുടിക്കപ്പെട്ടിരിക്കുന്നു. ആരിതൊക്കെയറിയുന്നു? ഈ ചോൎച്ചയൊന്നും ആരും വകവെയ്ക്കുന്നില്ല. പിന്നെ എതിനെയാണു ഗണിക്കുന്നതെന്നു പറയുന്നു — വൎഷവിരമത്തിൽ വേനലിന്റെ അവസാനത്തിൽ, അതായതു വൎഷാരംഭത്തിൽ, അല്പം ഒട്ടു, സ്വല്പം ജലം, സരിന്മുഖോത്സാരിതം, നദീമുഖങ്ങളിൽ കൂടി ഒഴിച്ചു; തിരികെ വന്നുചേൎന്നു, തിരികെ സമുദ്രത്തിൽ സംഗമിക്കുന്നതു്, കാണി

നിസ്സാരന്മാർ ഗുണവാന്മാരും മഹാന്മാർ ഗുണമില്ലാത്തവരുമായിരുന്നാലും നിസ്സാരന്മാർ മഹാന്മാരുടെ നിലയിൽ ഗണിക്കപ്പെടുകയില്ലെന്നു പറയുന്നു:—

പത്തനപ്പടി വെടിഞ്ഞിടാ ക്ഷണ-
മുറങ്ങിടാ നിശയിൽ, വല്ലതും
ദത്തമാകിലതിതുഷ്ടമാം ശു-
നകമെങ്കിലും ശുനകമാത്രതാൻ |
വിത്തസംഹതി കൊടുത്തുവാങ്ങി-
യതിയത്നഭോജ്യത നിമിത്തമായ്
മത്തഹസ്തിവരനെയൊഴിച്ചതു
തദാസ്പദത്തിൽ വിനിവേശ്യമോ? ||

ശുനകം പട്ടി, പത്തനപ്പടി വെടിഞ്ഞിടാ വീട്ടുവാതിൽ വിട്ടുപോകയില്ല, എല്ലായ്പോഴും കാവൽകാത്തു കിടക്കും. നിശയിൽ ക്ഷണം ഉറങ്ങിടാ രാത്രിയിൽ ക്ഷണനേരംപോലും ഉറങ്ങുകയില്ല. രാത്രി മുഴുവൻ ഉറക്കമിളച്ചു സൂക്ഷിച്ചിരിക്കും. ഇതൊക്കെ വേലചെയ്യുന്നതിനു ചിലവുള്ള ചീററി വല്ലതും കൊടുക്കണമോ? അതും വേണ്ട. വല്ലതും ദത്തമാകിൽ അതി തുഷ്ടമാം, എന്തെങ്കിലും ചീററിക്ക കൊടുത്താൽ മതി, അതുകൊണ്ടു സന്തോഷിച്ചുകൊള്ളും. വല്ലതും ഒരിക്കൽ തിന്നാൻകൊടുത്താൽ വാലുമാട്ടി കുഴഞ്ഞുംകൊണ്ടു് അടിഞ്ഞുകിടക്കും. ഇതൊക്കെ നല്ല സ്വഭാവമുള്ള ജന്തുവാണു പട്ടി. എങ്കിലും, ശുനകം ശുനകമാത്രതാൻ പട്ടി പട്ടിതന്നെ, അതിന്റെ നിന്ദ്യത പോകയില്ല. നേരെമറിച്ചു വിത്തസംഹതി കൊടുത്തു വാങ്ങി വളരെ വിലകൊടുത്തുവാങ്ങി, അതിയത്നഭോജ്യത നിമിത്തമായ് വളരെ ബുദ്ധിമുട്ടി തീററകൊടുത്തുകൊണ്ടു, മത്തഹസ്തിവരനെ മദിച്ചുനിൽക്കുന്ന ആനത്തലവനെ, മത്താരത്വംകൊണ്ടു ആനയുടെ അഹങ്കാരത്തെയും അതിനെ തീറ്റിക്കാനുള്ള ക്ലേശാധിക്യത്തെയും സൂചിപ്പിച്ചിരിക്കുന്നു. ഒഴിച്ചു വിട്ടുംവെച്ചു, അതു പട്ടി, തദാസ്പദത്തിൽ ആനയുടെ സ്ഥാനത്തിൽ, വിനിവേശ്യമോ? സ്ഥാപിക്കപ്പെടുവാൻ യോഗ്യമോ? അല്ലെന്നു താൽപര്യം. പട്ടിയെ വളർത്താൻ പ്രയാസമില്ല, അതു നല്ല ഉപകാരിയായ ജന്തുവാണു, ആനയെ വാങ്ങുവാൻ വളരെ വില കൊടുക്കണം, എന്നുതന്നെയല്ല വളർത്താനും പ്രയാസം, എന്നു വിചാരി

ച്ചു അതെങ്കിലും പട്ടിയെ ആനയെപ്പോലെ ഗണിക്കാറുണ്ടോ? അതുപോലെ ക്ഷുദ്രന്മാർ ഗുണവാന്മാരാണെങ്കിലും മഹാന്മാർ അപ്രകാരമല്ലാത്തവരാണെങ്കിലും, ക്ഷുദ്രന്മാർ മഹാന്മാരെപ്പോലെ ഗണിക്കപ്പെടുകയില്ലെന്നു താൽപര്യം.

**അസന്തഃ കേചനാബാല്യാത്സപാദപോഷകൈർന്ന്യകസ്യചിൽ പ്രരോഹന്തി കടം നിതാമേധൽ കാലാന്തരേ സപാദപോഷകാണാം നിജാഭ്യുദയഹേതുഭൂതാനാം തേഷാം നാമാപി വിസ്മരന്തീത്യാഹ:—**

൯൪. ഉൽപന്നാസ്സരിതാം പ്രവാഹസുചിരം തത്രൈവ പുഷ്ടാസ്തതഃ
പ്രാപ്തഃ പ്രാവൃഷി സാഗരം ജലചരാസ്താസാം മുഖാദേവ യേ |
ചിത്രൈരേവ ദിനൈസ്തിമിംഗിലകുലസ്യാസാദ്യ കൂടസ്ഥതാം
തിഷ്ഠന്ത്യത്ര ന തേ സ്മരന്ത്യപി കൃതാം നാദേയതാസംകഥാം ||

**ബാല്യാൽ പ്രഭൃതി വളർത്തി വലിയവരുടെ അടുക്കൽ കൊണ്ടാക്കിയവരുടെ നാമധേയം പോലും അസജ്ജനങ്ങൾ കാലാന്തരത്തിൽ മറക്കുന്നു എന്നു പറയുന്നു:—**

**ജാതമായ് പുഴയതിൻകയത്തി-**
**ലവിടെച്ചിരായ പരിപുഷ്ടിയെ**
**യാതമായ് ശഫരമാഴി പററി**
**മഴ വീഴവേ പുഴമുഖേന താൻ |**
**സ്ഥിതമായ് ചില ദിനങ്ങൾ കൊ-**
**ണ്ടൊരു തിമീന്ദ്രനായ് പുഴയിൽ മുന്നമുൽ-**
**ഭൂതമായ കഥയെ രഹസ്സി-**
**ലുമോർപ്പതിന്നു സഹിച്ചിടാ ||**

ശഫരം മത്സ്യം, പുഴയുടെ കയത്തിൽ നദിയിലുള്ള കുഴിയിൽ, ജാതമായ് ഉണ്ടായിട്ട്, അവിടെ ആ കയത്തിൽ കിടന്നുതന്നെ, ചിരായ വളരെക്കാലംകൊണ്ട്, പരിപുഷ്ടിയെ വളർച്ചയെ, അഭിവൃദ്ധിയെ എന്നും യാതമായ് പ്രാപിച്ചു, മഴ വീഴവേ മഴപെയ്തു ആററിൽ വെള്ളം പൊങ്ങിയപ്പോൾ, പുഴമുഖേന താൻ പുഴയുടെ മുഖത്തിൽ സംഗമസ്ഥാനത്തിൽ കൂടെത്തന്നെ; പുഴയുടെ മുഖാന്തരം തന്നെ എന്നും; ആഴിപററി സമുദ്രത്തിൽ ചെന്നുചേർന്നു; മത്സ്യം ആററിലാണ ഉണ്ടായതും വളർന്നതും;

പുഴമൂഴവൻ തന്നെയാണു മഹാനായ സമുദ്രത്തിൽ ചെന്നുചേരുന്നതും. എങ്കിലും, ചില ദിനങ്ങൾകൊണ്ടു സമുദ്രത്തിൽ ചെന്നെത്തിക്കഴിഞ്ഞു കറെ നാൾകൊണ്ടു; സ്ഥിരമായ് വലിപ്പംവെച്ചു് അഭിവൃദ്ധിയുണ്ടായി എന്നും, ഒരു തിമിംഗലമായി മകരമത്സ്യങ്ങളിൽവെച്ചു തലവനായി. ഇതുയും വലിപ്പം വന്നതിന്റെ ശോഭാ അതു ആ മത്സ്യം; മുന്നം പുഴയിൽ ഉൾപ്പെട്ടതായ കഥയെ മുൻപിൽ താൻ ആരറിയാതെ ഉണ്ടായതെന്നുള്ള സംഗതിയെ, രഹസ്യമായും ഉൾപ്പെട്ടു ഇന്നു സഹിച്ചിട്ടാ ഗോപ്യമായി പറയുന്നതുപോലും അസഹ്യമായി വിചാരിക്കുന്നു. മകരമത്സ്യമായാൽ പിന്നെ അതു ആറിൽ വരികയില്ല. ചെറിയ മത്സ്യങ്ങളാണു മകരമത്സ്യങ്ങളാകുന്നതെന്നു മുൻപുള്ളവർ വിശ്വസിച്ചിരുന്നു. വാസ്തവത്തിൽ മകരമത്സ്യം മത്സ്യജാതിയിൽ ചേർന്നതല്ല. ദുർമ്മാർഗ്ഗവലിപ്പം വന്നവരാം മുൻപിൽ സഹായികളായിരുന്നവരെ മാത്രമല്ല, പാലിച്ചുപോറ്റിയച്ഛനമ്മമാരെ പോലും അവർ മറന്നുകളകയും പൂർവസ്ഥിതി പറക പോലും ചെയ്യുന്നതു കഷ്ടമായി വിചാരിക്കയും ചെയ്യുന്നു എന്നുഭാവം.

---

**മഹതഃ കസ്യചിത് പ്രഭോഃ സകാശാദവാപ്തം ദ്രവിണം സ്വീയധനമിത്യുതാ പരാൻ പീഡയതഃ ഖലാനുദ്ദിശ്യാഹ:—**

൪൦. പാനം കർമ്മിതഃ പയഃ കല്യുഷിതം വാസസാ കൃതാ ശ്രുതം
പീഡ്യന്തേ ച യദൈവമർത്ഥിന ഇതി ക്രൂരൈകവൃത്താതകാഃ—
സോഢവ്യോ ഹി തവൈഷ പർയ്യായഃ! സകലം, ശക്നോഷി ദാതും [സ്വതഃ
കിം ത്വം ശീകരമേകമപ്യുദധിനാ ഗോദോ യദി സ്വീകൃതഃ? ||

**മഹാനായ പ്രഭുവിന്റെ പക്കൽനിന്നും കിട്ടിയ ധനത്തെ സ്വന്തമെന്നപോലെ ചിലവഴിച്ചു മററുള്ളവരെ ദ്രോഹിക്കുന്ന ദുഷ്ടന്മാരെപ്പററി പറയുന്നു:—**

**പങ്കിലീകൃതപഥം തവാവലി-**
**തവാരി ദൂരിതസിതച്ഛദം**
**ശാലിയാതിടികൾകൊണ്ടു പീഡ-**
**യസി യാചകം ജലദ! ചാതകം |**

ഗുണവാനപി പ്രഭുഃ ഖലൈരന്യൈശ്ച സഹ സംഗതശ്ചേൽ സുജനാനാം തതഃ പ്രവാസ ഏവ യുക്ത ഇത്യാഹ:—

൬൮. സൎവ്വജ്ഞോ യദി ശങ്കരോ യദി മഹാദേവോ യദി പ്രായശോ
ദേവാനാമപി ദൈവതം യദി തദപ്യസ്യാമിദം ദൂഷണം |
ധൂൎത്തൈഃ ഫണിഭിഃ കപാലവലയൈരന്യൈശ്ച യേ സംഗതി-
സ്തച്ചൂഡാചന്ദ്രകലേ! ന താവദുചിതാ, യാഹി ബഹിൎഗ്ഗമ്യതാം ||

പ്രഭു ഗുണവാനാണെങ്കിലും ദുഷ്ടന്മാരും നീചന്മാരുമായി സഹവാസമുള്ളയാളായി തീൎന്നാൽ സജ്ജനങ്ങൾ അദ്ദേഹത്തെ വിട്ടുപിരിയുന്നതു തന്നെയാണു യുക്തമെന്നു പറയുന്നു:—

ആൎത്തബന്ധു പരമേശ്വരൻ സക-
ലവിഷ്ടപാധിപതി മൌലിയിൽ
ചേൎത്ത ചന്ദ്രകലികേ! ശിവന്റെ
മഹിമാവനന്യസമമെങ്കിലും |
ധൂൎത്തപുഷ്പഭുജഗാസ്ഥിമാല
മുതലായതോടു സഹ സംഗമം
കീൎത്തനീയസുഷമേ! നിനക്കു-
ചിതമല്ല പോക വെളിയിൽ തൊഴാം ||

ആൎത്തബന്ധു ദീനരക്ഷകനായി; സകലവിഷ്ടപാധിപതി സകലലോകത്തിനും നാഥനായിരിക്കുന്ന; പരമേശ്വരൻ, സൎവ്വേശ്വരനായ ഭഗവാൻ ശിവന്റെ മൌലിയിൽ, ശിരസ്സിൽ, ചേൎത്ത, അലങ്കാരമായി അണിയുന്ന, ചന്ദ്രകലികേ! ചന്ദ്രക്കലേ! ശിവന്റെ മഹിമാവ്, ഭഗവാന്റെ മാഹാത്മ്യം, അനന്യസമമെങ്കിലും അനന്യസാധാരണമാണെങ്കിലും, ശിവന്റെ മാഹാത്മ്യം വളരെയുണ്ടെന്നു മുൻപുള്ള വിശേഷണങ്ങളാൽ സ്പഷ്ടം. അദ്ദേഹം കിരീടത്തിൽ ചന്ദ്രക്കലയെ ചൂടുന്നു എന്നാണു പ്രസിദ്ധി. അല്ലയോ ചന്ദ്രക്കലേ! ഇത്ര മാഹാത്മ്യമേറുന്ന ഭഗവാന്റെ ശിരസ്സിൽ ഇരിക്കുന്നതു നല്ലതു തന്നെ, എങ്കിലും ധൂൎത്തപുഷ്പഭുജഗാസ്ഥിമാല മുതലായതോടു സഹ സംഗമം, ഉമ്മത്തംപൂവ്, സൎപ്പം, അസ്ഥിമാല തുടങ്ങി

യ നീചവസ്തുക്കളോടുള്ള സഹവാസം, പരമേശ്വരൻ ഉത്തമാംഗപൂർവ്വ ശിരസ്സായവരെ ധരിക്കുന്നു എന്നാണു പ്രസിദ്ധി, അവ എത്രയും നീചന്മാരാകുന്നു. ഭഗവാൻ മാഹാത്മ്യമുള്ള ആളാണെങ്കിലും ഈ നീചവസ്തുക്കളോടു സംഗതനായിരിക്കുന്നു. അദ്ദേഹത്തിനോടു നീ ചേർന്നിരിക്കകൊണ്ടു നീയും ഈ നീചവസ്തുക്കളുമായി സംഗമിച്ചിരിക്കുന്നു. അതു നിനക്കു ഉചിതമല്ല. അതെന്തുകൊണ്ടെന്നു കീർത്തിയശ്ശോഭാമേ! എന്നുള്ള സംബോധനയാൽ വ്യക്തപ്പെടുത്തിയിരിക്കുന്നു. നീ കീർത്തിയായായ ശ്ലാഘനീയയായ, സുഷമയോടു, പരമായ കാന്തിയോടു കൂടിയവളായിരിക്കുന്നു. അതുകൊണ്ടു നീ ശോഭയുള്ള പദാർത്ഥങ്ങളോടു ചേർന്നിരിക്കേണ്ടവളാണ്, അല്ലാതെ ദുഷ്പദാർത്ഥസംഗമത്തിന്നു അർഹയല്ല. ഇവിടെ അതുള്ളതുകൊണ്ടു പോക വെളിയിൽ തൊഴാം, ഭഗവാൻ മാഹാത്മ്യമുള്ള ആളാണെങ്കിലും നീചസഹവാസമുള്ള ആളാകകൊണ്ടു അദ്ദേഹത്തെ വെടിയണമെന്നപേക്ഷിക്കുന്നു, 'തൊഴാം' എന്ന ശബ്ദം അപേക്ഷയിലുള്ള ഉറപ്പിനെയും നീചസംഗമത്തിലുള്ള വെറുപ്പിനെയും കാണിക്കുന്നു.



മാതൃഭിർദ്ദേയം വസ്തു തത്തൽകാലദേവ ന ദത്തം
ചേദർത്ഥിനാം ക്ഷമാൻ ഖേദഃ സ്യാദിത്യാഹ—:

൪൨. അസ്യാം പ്രാവൃഷി ചാതകൈരംബുകണോ ലബ്ധോ ന ചേൽ കിം തതോ
രോദിഷ്യത്യഹി ഗാസ്യതേ ചിരമിതിസ്മൃത്വാ! തപേ യാ ഗത്യതേ |
ഏതേ ഹി ദ്രവ ഗ്രീഷ്മ വ്രജന്തി പ്രവൃതൈരേതൽകരീന്ദ്രാ ഹി ചേ-
ദേകഃ പ്രാണിതി താവദേവ കൃതകസ്യാദ്യെവ നസ്സംശയഃ ||

കൊടുക്കേണ്ടുന്നതിനെ വേണ്ടുകാലങ്ങളിൽ തന്നെ കൊടുക്കാതെ ഇരുന്നാൽ യാചകന്മാർ വളരെ കഷ്ടപ്പെട്ടു പോകുമെന്നു പറയുന്നു:—

ചാതകങ്ങളബ്ബിന്ദുവിക്കറി
ഭുജിച്ചതില്ല യദി കിം തതഃ?
സ്ഥിതമായവളിടാമുടനെ
കരിയുന്നു നീ ജലദ! ഗർജ്ജസി |

**പോതകങ്ങളോടു കൂടിയിന്നി-**
**വ നശിച്ചിടുന്നു, മരുവുന്നതു-**
**ണ്ടെതദുപായമുണ്ടെങ്കിൽ**
**മറിയാമത്ര മമ സംശയം ॥**

ജലദ! മേഘമേ! ചാതകങ്ങൾ ചാതകപ്പക്ഷികൾ, ഇക്കുറി ഇത്തവണ, ഈ വർഷത്തിൽ, ഉദബിന്ദു ജലബിന്ദു, ഉഴിച്ചതില്ല യദി കുടിച്ചില്ലെങ്കിൽ, ഇത്തവണ ചാതകങ്ങൾക്കു ജലപാനം കിട്ടിയില്ലെങ്കിൽ, കിം തതഃ? അതുകൊണ്ടു എന്തു ദോഷം? ഒന്നുമില്ലെന്നർത്ഥം. അടുത്ത കുറി വരുന്ന മഴക്കാലത്തിൽ, സ്ഫീതമായി അധികമായി, കഴിഞ്ഞ തവണ കൊടുക്കാത്തതു കൂടിക്കൂട്ടി എന്നർത്ഥം ജലമിടാം കൊടുക്കാം. എന്നു വിചാരിച്ചു, നീ ഗച്ഛസി നീ പോകുന്നു. മറ്റുള്ള ഋതുക്കളിൽ ജലപാനം ചെയ്യാതെ മഴക്കാലം വന്നാൽ ദാഹം തീർക്കാമെന്നു മോഹിച്ചു വരണ്ടു കിടക്കുന്ന ചാതകങ്ങളെ വഞ്ചിച്ചു, വരുന്ന തവണ ധാരാളം കൊടുക്കാമെന്നു കരുതി അല്ലയോ മേഘമേ! നീ മഴപെയ്യാതെ പൊയ്ക്കളയുന്നു. അതുകൊണ്ടുണ്ടാകുന്ന ഫലമെന്തെന്നു പറയുന്നു— ഇവ ചാതകങ്ങൾ, പോതകങ്ങളോടുകൂടി കുഞ്ഞുകുട്ടികളോടൊരുമിച്ചു, ഇന്നു ഇക്കുറിതന്നെ, നശിച്ചിടുന്നു മരിച്ചുപോകുന്നു, ദാഹിച്ചു വരണ്ടു കൂട്ടത്തോടെ മരിച്ചു വംശം നശിച്ചുപോകുന്നു. ഏതദുപായമോ ഈ വർഷത്തിലുള്ള, ഏകം ഒന്നെങ്കിലും, മരുവുന്നുണ്ട് എങ്കിൽ ജീവിച്ചുകിടന്നാൽ, അതു മറിയാം മതിയാകും. എന്തെന്നാൽ അതിൽനിന്നു പിന്നെ സന്താനങ്ങൾ ഉണ്ടാകുമെന്നു മോഹിക്കാം. അത്ര മമ സംശയം ഒന്നെങ്കിലും ജീവിച്ചു കിടക്കുമോ എന്നുള്ളതിൽ എനിക്കു വളരെ സന്ദേഹമുണ്ട്. ഒന്നും കിടക്കയില്ലെന്നാണു എനിക്കു തോന്നുന്നതു്. ചാതകങ്ങൾ വർഷകാലത്തിൽ ദാഹം തീർക്കുന്നു എന്നാണ് പ്രസിദ്ധി. അപ്പോൾ മേഘം വരുന്ന തവണ ധാരാളമായി പെയ്യുക്കാമെന്നുവെച്ചു മഴ പെയ്യാതെ ഇരുന്നുകളഞ്ഞാൽ ചാതകങ്ങളെല്ലാം ദാഹംകൊണ്ടു മരിച്ചുപോകും, പിന്നെ മഴ പെയ്തതുകൊണ്ടു അവയ്ക്കു ഒരു പ്രയോജനവുമില്ല. അതുപോലെ അർത്ഥികൾക്കു വേണ്ടപ്പോൾ സഹായം ചെയ്യാതെ ഇരുന്നാൽ പിന്നെ എന്തുകൊണ്ടും അവർക്കു ഒരു ഫലവും സിദ്ധിക്കയില്ലെന്നു താൽപര്യം.

———:

**മഹത്യാ സമ്പദായുക്തോഽപി ഗുണലേശരഹിതോ നരഃ**
**സർവ്വജനഗർഹ്യോ ഭവതീത്യാഹ:—**

ശ്ലോ. വർണ്ണസ്തേഽതിമനോരമശ്ശിരസി തേ വാസോ മൃഡാനീപതേഃ
പ്രഖ്യാതം ച കാഞ്ചനമിതി പ്രൗഢം പുനർന്നാമ തേ |
കിം കർത്തവ്യമിതഃ പരം ച ഭവതോ ധുർദ്ധൂര! ലോകാഃ പുന-
ന്ന ശ്രീണന്തി ന ച സ്പൃശന്തി ന ച വാ പശ്യന്തി ഗന്ധപ്രിയാഃ ॥

വളരെ സമ്പത്തുള്ളവനാണെങ്കിലും ഗുണലേശമില്ലാത്തവനായിരുന്നാൽ അവനെ എല്ലാവരും നിന്ദിക്കുമെന്നു പറയുന്നു:—

വർണ്ണമെത്ര ഹൃദയംഗമം, വസ-
തി വാമദേവന്റെ മൌലിയിൽ
സ്വർണ്ണമെന്ന പുകൾപെററ പേരുത-
വ, പൂർണ്ണമാം വിഭവമീവിധം |
വർണ്ണയാമി കിമഥാപി നിന്നെയി-
ഹ സൌരഭപ്രസിതമാം ജനം
നിർണ്ണയം കിതവ! വാങ്ങുകില്ല തൊ-
ട്ടുകില്ല നോക്കുകയുമില്ലഹോ ||

കിതവ! അല്ലയോ ഉമ്മത്തേ!, വർണ്ണം എത്ര ഹൃദയംഗമം, നിന്റെ നിറം എത്ര മനോഹരമായിരിക്കുന്നു, വസതി വാമദേവന്റെ മൌലിയിൽ, നിന്റെ ഇരിപ്പ് സാക്ഷാൽ ഭഗവാനായ പരമേശ്വരന്റെ തലയിലാകുന്നു, സ്വർണ്ണം എന്ന പുകൾപെററ പേരു സ്വർണ്ണമെന്ന പ്രസിദ്ധപ്പെട്ട പേരാണു നിനക്കു്, "ധുർദ്ധൂരഃ കാഞ്ചനാഹ്വയഃ" എന്ന അഭിധാനമനുസരിച്ചു സ്വർണ്ണത്തിനുള്ള പേരെല്ലാം ഉമ്മത്തിനും ഉള്ളതായി ഗണിക്കപ്പെട്ടിരിക്കുന്നു. ഈ വിധം മുൻപറഞ്ഞ മാതിരി, തവ വിഭവം പൂർണ്ണമാം, നിന്റെ മാഹാത്മ്യത്തിനു് ഒരു കുറവുമില്ല. എങ്കിലും ഗന്ധഗുണമില്ലാത്തതുകൊണ്ടു് ആരും നിന്നെ ആദരിക്കുന്നില്ലെന്നു് ഉത്തരാർദ്ധത്തിൽ പറയുന്നു:—വർണ്ണയാമി കിം? ഇതിലധികം സ്തോത്രം എന്താണുള്ളതു്? ഇതിലധികം സ്തുത്യർഹമായി മറെറാന്നുമില്ലെന്നർത്ഥം; അഥാപി, എങ്കിലും, സൌരഭപ്രസിതമാം ജനം, സൌരഭത്തിൽ, സുഗന്ധ

ത്തിൽ, പ്രസിദ്ധമായ, താൽപൎയ്യമുള്ള ജനം, ഗുണമുള്ള സാധനങ്ങളിൽ പ്രിയമുള്ള ജനങ്ങൾ എന്നൎത്ഥം; നിന്നെ ഇഹ, നിന്നെ ഈ ലോകത്തിൽ, വാങ്ങുകില്ല, തൊടുകില്ല, നോക്കുകയും ഇല്ല, അവർ തീരെ ഗണിക്കയില്ല; നിൎണ്ണയം, നിശ്ചയം തന്നെ. ഇത്ര മാഹാത്മ്യമുള്ളതാണെങ്കിലും സുഗന്ധമില്ലാത്തതിനാൽ ജനങ്ങളാൽ തീരെ അനാദരിക്കപ്പെടുന്നല്ലോ എന്ന ഈ ആശ്ചൎയ്യത്തെ അഹോ! എന്നുള്ള നിപാതം ദ്യോതിപ്പിക്കുന്നു. അതു പോലെ ഒരുവൻ എത്രയൊക്കെ വൈഭവമുള്ളവനായിരുന്നാലും സൽഗുണമില്ലാത്തവനായിരുന്നാൽ ജനങ്ങളാൽ ആദരിക്കപ്പെടുകയില്ലെന്നു താൽപൎയ്യം.

——:o:——

പരമധാൎമ്മികേ കസ്മിംശ്ചിൽ പ്രഭൌ രാജ്യം ശാസതി പരമാമോദശാലിനസ്സുജനാഃ ഖലേ/ന്യസ്മിൻ വിപ്രിയേ ധൃതമൌനാ ഏവ ഭവന്തീത്യാഹ:—

൪൪. രാജ്യം യേന കൃതം ന തസ്യ ഗുണതഃ കാമസ്യ നാമാധുനാ
യേനാരാമവശീകൃതഃ പുരാ പരഭൃതൈരത്യൂൎജ്ജിതം കൈനം ശ്രുതം |
വ്യാപ്താ യേന ദിശോ ന സാമ്പ്രതമസൌ ഗന്ധാനിലഃ സ്യന്ദതേ
കിം ബ്രൂമോ വിരതാം നിദാഘമഥ കോ വിശോധനം തന്മതൈ ||

ഏററവും ധാൎമ്മികനായ ഒരു രാജാവു രാജ്യം ഭരിക്കവേ സന്തുഷ്ടന്മാരായിരുന്ന സജ്ജനങ്ങൾ ദുഷ്ടനായ മറെറാരാൾ രാജ്യഭാരം നടത്തുമ്പോൾ മിണ്ടാതെ സൎവ്വവും സഹിക്കുന്നു എന്നു പറയുന്നു:—

കണ്ടബാണനധിരാട്ടു തന്നട-
യനാരമിപ്പൊഴുതു കേട്ടിടാ
സുന്ദരാലപിതമാം പികപ്രക-
രമിന്നു പഞ്ചമമുരച്ചിടാ
ചന്ദനാദ്രിപവനൻ ദിഗന്തവി-
സ്തൃതൻ നിവൃത്തിയധുനാ പരി-
സ്പന്ദനം, ഹതനിദാഘമദ്യ പു-
ഷ്ടതായ് ചമച്ചിതു ജഗത്തിനെ

ഇപ്പോഴും, വസന്തംപോയി വേനൽ വന്നപ്പോഴും അധിരാട്ടു, മഹാരാജാവായ, കന്ദർപ്പനെന്ന തന്നുടയ, കാമദേവന്റെ; നാമം കേട്ടിട്ടാ, പേരുപോലും ആരും പറയാറില്ല. വസന്തകാലത്തിൽ രാജ്യഭരിച്ചു വാണ രാജാവായ കാമദേവന്റെ പേരുപോലും ഗ്രീഷ്മകാലത്തിൽ കേൾക്കാനില്ല. അതുപോലെ വസന്തത്തിൽ സ്വരാലാപിതമാം, സുന്ദരമായ കർണ്ണാനന്ദകരമായ, ആലാപിതം ഗാനഘോഷത്തോടു കൂടിയ, പികപ്രകരം, കുയിൽക്കൂട്ടം, ഇന്ന, ഇപ്പോൾ ഗ്രീഷ്മത്തിൽ, പഞ്ചമമെന്നിട്ടാ, പഞ്ചമസ്വരത്തിൽ ഗാനം ചെയ്യുന്നില്ല, കുയിലിന്റെ പാട്ടു പഞ്ചമസ്വരമെന്നാണ പ്രസിദ്ധി. വസന്തത്തിൽ കളമാകുംവണ്ണം ഗാനംചെയ്തുകൊണ്ടിരുന്ന കുയിലുകൾ ഇപ്പോൾ മൂകന്മാരായി. ദിഗന്തവിസൃതൻ, ദിഗന്തങ്ങളിൽ, എല്ലാ ദിക്കുകളിലും, വിസൃതനായ, സഞ്ചരിച്ചുകൊണ്ടിരുന്ന, മന്ദനാഗ്രിപവനൻ, മലയമാരുതൻ, അദ്യ, ഇപ്പോൾ, പരിസ്പന്ദനം, ചുറ്റുമുള്ള ഗമനം, നിരന്തി, വസന്തത്തിൽ എല്ലാദിക്കിലും മന്ദമായി ചലിച്ചുകൊണ്ടിരുന്ന മലയമാരുതൻ അനക്കമില്ലാതെയായി. എന്നിനേറെ, അദ്യ, ഇപ്പോൾ, ഘനനിദാഘോ, ഉഷ്ണനായ വേനൽ, ജഗത്തിനെ പുതുതായി ചമച്ചിട്ടു, ലോകത്തെ പുതുതാക്കി ചമച്ചിരിക്കുന്നു, ഗ്രീഷ്മവിഭാവത്തിൽ തൽസഹചാരങ്ങളായ കടുത്ത സൂര്യകിരണങ്ങളും, ചുഴലിക്കാറ്റും മറ്റും പുറപ്പെട്ടിരിക്കുന്നു. മുൻപു വസന്തത്തിലുണ്ടായിരുന്നവയെല്ലാം അവസാനിച്ചു. അതുപോലെ മുൻപിൽ ഭൂമി നല്ലരാജാവിനോടു കൂടിയിരുന്നപ്പോൾ സുഖികളായിരുന്ന നമ്മൾ ദുഷ്ടരാജാവു നാടുവാഴുംകാലം എല്ലാം സഹിച്ചുകൊണ്ടു മിണ്ടാതെ ഇരിക്കുന്നു എന്നു താൽപര്യം.

---

ഖലസ്യ യസ്യ കസ്യചിൽ പ്രഭോരാശ്രയാദപിപ്രജകളുടെ സ്വാതന്ത്ര്യക്ഷയമേവ ജനനതെപ്പറ്റി പരാമർശിനം കഞ്ചിൽ സുജനം പ്രതി ഭാവിസുഖകാലാവിർഭാവം പ്രകാശ്യ സമാശ്വാസയന്നാഹ:—

൪൮. പീയന്താം മനസാ ദിശോ വിരചിതാം നീഹാരഃ പിശാചാഃ സ്വയം
വ്യാക്രോശന്തു ശിവാഃ കിയച്ചിരമസൌ കാലസ്സഖേ സഹ്യതാം!
ഭൂയാദ്ഭവിതാ ഭവിഷ്യതി ദിശാമദ്യ പ്രസാദോ മുഖേ-
നാഭ്യസ്താം പ്രകൃതിം ഗമിഷ്യതി മഹീ, ലോക! ധൈര്യാ ക്ഷമ്യതാം ||

ഖലനായ രാജാവിനെ ആശ്രയിച്ചു വരുന്ന ദുഷ്ടന്മാരാൽ ഉപദ്രവിക്കപ്പെട്ടു പരമദീനനായിരിക്കുന്ന ഒരു സജ്ജനത്തെ നല്ല കാലം അടുത്തുകഴിഞ്ഞു എന്നു പറഞ്ഞ് ആശ്വസിപ്പിക്കുന്നു:—

ആകവേയിരുൾ നിറഞ്ഞിടട്ടെ, ക-
ലരട്ടെ ഭൂതതതി ഗർവ്വ്, ഉ-
ച്ചകരായ് ശിവകൾ കൂകിടട്ടെ, നി-
ലയെത്ര നേരമിതു നിന്നിടും |
ലോകബാന്ധവനുദിക്കുമിപ്പൊഴു-
ള്ള ദിങ്മുഖങ്ങൾ തെളിയാർന്നിടും
കോകനാമ! കിമപി നീ പൊറുക്കുക വ-
രമിക്ഷണം പ്രകൃതിയിൽ ക്ഷതി ||

കോകമേ! ചക്രവാകമേ! രാത്രി വന്നു ലോകത്തെ ബാധിച്ചിരിക്കകൊണ്ടു വിരഹാതുരനായ വിഷണ്ണനിലയെ. ഇരുൾ ആകവേ നിറഞ്ഞിടട്ടെ, ദിക്കെല്ലാം ഇരുട്ടു മൂടിക്കളയട്ടെ; ജന്തുക്കൾ എല്ലാവർക്കും ഇരുൾകൊള്ളട്ടെ എന്നും, ഭൂതതതി ഗർവ്വം കലരട്ടെ, പിശാചസംഘം 'ഇപ്പോഴും നമ്മുടെ നാടുവാസമാണല്ലോ' എന്നുള്ള അഹങ്കാരം കൈക്കൊള്ളട്ടെ; ദുഷ്ടന്മാർ വമ്പു നടിച്ചുകൊള്ളട്ടെ എന്നും, പിശാചവർഗ്ഗങ്ങൾ രാത്രിയിലേ സഞ്ചരിക്കയൊള്ളൂ. ശിവകൾ ഉച്ചസ്വരമായി കൂകിടട്ടെ, കുറുക്കന്മാർ അധികമായി നിലവിളിച്ചുകൊള്ളട്ടെ, നീചന്മാർ അവരുടെ പ്രാബല്യത്തെ വിളിച്ചു നിലവിളിക്കട്ടെ എന്നും; മുൻപറഞ്ഞ സംഗതികളെല്ലാം ഭയജനകങ്ങളാകുന്നു. കൂടാതെ സജ്ജനസ്ഥാനീയമായ ചക്രവാകത്തിനു ദുസ്സഹങ്ങളുമാകുന്നു. ചക്രവാകങ്ങൾക്കു രാത്രിയിൽ വിരഹമാണെന്നുള്ളതും പ്രസിദ്ധമാണല്ലോ. ഇതുകൊണ്ടൊന്നും ഭയപ്പെടുകയും വ്യസനിക്കയും ചെയ്യേണ്ട, എന്തെന്നാൽ നിലയിതു എത്രനേരം നിന്നിടും, ഈ അവസ്ഥ എത്രനേരത്തേക്കു നിലനിൽക്കും? വളരെ നേരം ഇല്ലെന്നർത്ഥം. ഈ സ്ഥിതിയൊക്കെ ക്ഷണത്തിൽ മാറിപ്പോകും. പിന്നീട് എന്താണു വരുന്നതെന്നു പറയുന്നു:—ഇപ്പോഴു, ക്ഷണത്തിൽ, ലോകബാന്ധവൻ, സൂര്യൻ, പ്രജാക്ഷേമകാരിയായ രാജാവെന്നും. ഉദിക്കും ഉദയത്തെ പ്രാപിക്കും, പ്രബലനായി വരുമെന്നു, അപ്പോൾ ദി

കാലം വിപരീതമായിരിക്കുമ്പോൾ ദുഷ്ടന്മാർ ചെയ്യുന്ന അവമാനങ്ങളെ സജ്ജനങ്ങൾ സഹിച്ചുകൊള്ളുകയല്ലാതെ നിർവ്വാഹമില്ലെന്നു പറയുന്നു:—

മാവതിൽ ബത! കടന്നിരുന്നു
കൃപണങ്ങളായ കരടങ്ങൾ "നീ
കേവലം പൃഥുകമാണു ഞങ്ങളുടെ"
യെവമാന്തു പറയട്ടെടോ |
പോവതെന്തു പരപുഷ്ടമേ! ശൃണു
പൊറുത്തുകൊള്ളുണമിതൊക്കെയും
ഹാ! വസന്തമതിയാതെ, മാരൊടിനി-
യാവലാതിയുരചെയ്തിടാം ||

പരപുഷ്ടമേ! കുയിലേ! കൃപണങ്ങളായ, ദീനങ്ങളായ്, കരടങ്ങൾ, കാക്കകൾ; ദുഷ്ടന്മാരുടെ സ്ഥാനത്തു കാക്കകളെ കല്പിച്ചിരിക്കുന്നു. മാവതിൽ കടന്നിരുന്നു്, വസന്തകാലത്തിൽ കുയിലിന്റെ വാസസ്ഥലമായിരുന്ന മാവിൽ കേറിയിരുന്നു്; നീ കേവലം ഞങ്ങളുടെ പൃഥുകമാണു, നി ഞങ്ങളുടെ കുട്ടിയത്രെ; കുയിലിനെ കാക്കയാണു വളർത്തുന്നതെന്നു വെച്ചാണു കുയിലിനു പരപുഷ്ടമെന്നു പേർ. ഏവം, എന്നു്, ആന്തു പറയട്ടെടോ, ഉച്ചത്തിൽ ഘോഷിക്കട്ടെ. ബത! കഷ്ടം! ദുർജ്ജനം സജ്ജനസ്ഥാനത്തിൽ വന്നു കഷ്ടം. കാക്കയ്ക്കും കുയിലിനും ആകൃതിയിൽ എന്തൊരു സാമ്യമുണ്ടു്; ഒന്നു വർണ്ണവും മറ്റതു ഘോഷവും ആകുന്നു. കാക്കകൾ മാവിലിരുന്നു ക്രീഡാരവം ചെയ്യുന്നതിനെ ഇവിടെ ഇപ്രകാരം ഉൽപ്രേക്ഷിച്ചിരിക്കുന്നു. അതുപോലെ സജ്ജനങ്ങൾ ഞങ്ങളുടെ ദാസന്മാരത്രെ എന്നു ദുഷ്ടന്മാർ പറഞ്ഞുകൊള്ളട്ടെ എന്നു താൽപര്യം. എന്തു ചെയ്യാം! പോവതെന്തു? ഗത്യന്തരമൊന്നുമില്ലല്ലോ. ശൃണു, കേട്ടാലും, ഇതൊക്കെയും പൊറുത്തുകൊള്ളണം, ഇതൊക്കെ, ഈ അവമാനമൊക്കെ, സഹിച്ചുകൊൾകയല്ലാതെ നിർവ്വാഹമില്ല. എന്തെന്നാൽ വസന്തം അതിയാതം, വസന്തം പൊയ്ക്കഴിഞ്ഞല്ലോ; നിന്റെ സ്വാമി നാമാവശേഷനായല്ലോ. ഇനി ആരോടു് ആവലാതി ഉരചെയ്തിടാം,? ഇനി ആരുടെ അടുക്കൽ സങ്കടമറിയിക്കാം,? ആരുമില്ലെന്നർത്ഥം. ഹാ! കഷ്ടം! ഇതു സ്വസ്വാമിയുടെ നാശത്തെയും അതുകൊണ്ടു സിദ്ധിക്കുന്ന അവമതിയെയും വിചാരിച്ചുള്ള വ്യസനത്തെ ദ്യോതിപ്പിക്കുന്നു. സജ്ജനങ്ങളുടെ ആവലാതി കേൾക്കാ

നാശമില്ലെന്ന വങ്കമ്പാരം ദുഷ്ടന്മാർ ചെയ്യുന്ന അവമാനങ്ങളെ അവർ സഹിക്കയെന്നേ വഴികയുള്ളു എന്ന താൽപര്യം.

---

അസതാമേവ പ്രാബല്യമൂർജ്ജിതേ തത്ര താൻ പ്രത്യേവമേവ കാര്യമേവം ന കാര്യമിതി കോ നിയന്തേത്യാഹ:—

ശ്ലോ. ഗന്തവ്യം ശിശിരേണ നാമ ഭവിതവ്യം നാമ ചൂതാങ്കുരൈ-
സ്താനാസ്വാദ്യ പികഃ കരിഷ്യതി തദാ നാമ സ്വരം പഞ്ചമം।
അസ്ഥാനേഷു തദാവിധം ഭഷസി കിം കാക! സ്വതന്ത്രസ്യ തേ
കാലോƒയം സ്വര ഏഷ ഭോജ്യമിദമിത്യേഷാ കുതോ യന്ത്രണാ? ॥

ദുർജ്ജനങ്ങൾക്കു പ്രാബല്യം ഊർജ്ജിച്ചിരിക്കുമ്പോൾ കാര്യാകാര്യങ്ങളെ അവരോടു നിയമിച്ചു പറയാനാരുള്ളു എന്നു പറയുന്നു:—

പോകണം ശിശിരകാലമാമ്രതതി-
പാളിയിൽ കിസലയാളിയു-
ണ്ടാകണം പികമതാസ്വദിച്ചു കള-
പഞ്ചമസ്വരമുരച്ചിടാം।
നീ കഥം സദൃശനാമതിന്നു? കിമ-
ഹോ സ്വതന്ത്ര! തവ കാലവും
കാകമേ! കഥയ ഭോജ്യവും സ്വരവു-
മിന്നതെന്നൊരു നിയന്ത്രണ ॥

കുയിൽ ഗാനം ചെയ്യണമെങ്കിൽ ഇന്നതെല്ലാമുണ്ടാകണമെന്ന ക്ലിപ്തമുണ്ട്. അവയെന്തെന്നാൽ, ശിശിരകാലം പോകണം, മഞ്ഞുകാലം പോയി വസന്തര്‍ത്തു വരണം; ആമ്രതതിപാളിയിൽ, മാവിൻകൂട്ടത്തിൽ, കിസലയാളി ഉണ്ടാകണം, നിറയ തളിരിലകളുണ്ടാകണം; പികം, കുയിൽ; അതു് ആസ്വദിച്ചു, മാന്തളിർ ഭക്ഷിച്ചതിന്റെ ശേഷം; കളപഞ്ചമസ്വരം ഉരച്ചിടാം, ശ്രോത്രാനന്ദകരമാംവണ്ണം പഞ്ചമസ്വരത്തിൽ ഗാനം ചെയ്യും. ഇപ്രകാരം കുയിൽ ഗാനം ചെയ്യുന്നതിനു, മഞ്ഞു വിട്ടു വസന്തം വരണം; മാന്തളിർ ഉണ്ടാകണം; അതു് അതിനെ ഭക്ഷിക്കണം,

ഉ-ം. വഹ്നൌപുഷ്പമുഖസ്ഥപൂഷതപനാ മേഘൈർ ഘനൈർ ദേവാസുരാ
ബധ്നന്തു പ്ലവഗാഃ പതന്തു സരിതോ ഗംഗാദികാസ്സർവ്വതഃ |
പുഷ്ണാത്വൽപബാന്ധവഃ പ്രതിനിശം മുഷ്ണാതു വാ ബാഡവോ
നാബ്ധിഃ ക്ഷുഭ്യതി ന പ്രസീദതി തഥാ ന ക്ഷീയതേ നൈധതേ ||

ക്ലേശകരങ്ങളായും തോഷകരങ്ങളായും പല സംഗതികളുണ്ടെങ്കിലും മഹാന്മാർ അവയൊന്നുകൊണ്ടും കുലുക്കമില്ലാത്തവരായിരിക്കുന്നു എന്നു പറയുന്നു:—

പൂഷരശ്മികൃതതാപ, മഭ്രകൃത-
വൃഷ്ടി, ദേവകൃതമന്ഥനം,
ഘോഷമായമരസിന്ധുഗാദിപത-
നം, പ്ലവംഗകൃതബന്ധനം, |
ഓഷധീശകൃതപോഷ, മൌർവ്വകൃത-
ശോഷ, മീവക നിമിത്തമാ-
യിട്ടില്ലാത്ത കലക്കവും തെളി
വുമഭിവൃദ്ധിയും ക്ഷയവുമബ്ധിയിൽ ||

പൂഷരശ്മികൃതതാപം, പൂഷാവിന്റെ സൂര്യന്റെ രശ്മികളാൽ കൃതമായ ചെയ്യപ്പെട്ട താപം ചൂട്, സൂര്യൻ നന്നായി ജ്വലിച്ചു ചൂടു പിടിപ്പിക്കുന്നു. അഭ്രകൃതവൃഷ്ടി, അഭ്രങ്ങളാൽ മേഘങ്ങളാൽ കൃതമായ ചെയ്യപ്പെട്ട വൃഷ്ടി വർഷം, മേഘങ്ങൾ തന്നെ ജലത്തെ ചൊരിയുന്നുണ്ട്. ദേവകൃതമന്ഥനം, ദേവന്മാരാൽ ചെയ്യപ്പെട്ട കടയൽ, പണ്ട് അമൃതം ലഭിക്കുന്നതിനു ദേവാസുരന്മാർ മന്ദരം പർവ്വതത്തെ മത്തായും വാസുകിയെ കയറായുമാക്കി പാലാഴിമഥനം ചെയ്ത കഥയെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. ഘോഷമായ് അമരസിന്ധുഗാദിപതനം, ഗംഗ മുതലായ മഹാനദികളുടെ ഊക്കോടുകൂടിയ ചാട്ടം, പണ്ടു ഭഗീരഥൻ തപസ്സു ചെയ്തു പിതൃമോക്ഷത്തിനായി ഗംഗയെ ഭൂമിയിൽ അവതരിപ്പിച്ച കഥയെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. സകല നദികളും സമുദ്രത്തിലാണല്ലൊ സംഗമിക്കുന്നതു്. അതിനെ ആദിശബ്ദത്താൽ ധ്വനിപ്പിക്കുന്നു. പ്ലവംഗകൃതബന്ധനം, വാനരന്മാരാൽ ചെയ്യപ്പെട്ട ചിറകെട്ടൽ, ശ്രീരാമനു രാവണനിഗ്രഹം ചെയ്വാൻ ലങ്കാപ്രവേശനത്തിനായി ഹനുമൽ പ്രഭൃതികളായ

അദ്യാപി ജ്വലത്യേവ വിഹിതം കിം താവദൌർവ്വാഗ്നിനാ
സായം സായമുദിതപൂർണ്ണ ശശിനാ തക്കൈവ വാ കിം കൃതം? ||

മഹാന്മാർ സുഖം വരുമ്പോൾ സന്തോഷിക്കയും ദുഃഖം വരുമ്പോൾ വ്യസനിക്കയും ചെയ്യുകയില്ല; ഒന്നിനും അവരെ സ്വപ്രകൃതിയിൽനിന്നും ചലിപ്പിക്കാൻ കഴികയില്ലെന്നു പറയുന്നു:—

ഖ്യാതമെങ്കിലുമുഷ്ണമല്ലപി-
ച ശീതമല്ലുദധിയാവത-
ല്ലേ തദീയനിയതസ്വഭാവ-
മിതിളക്കുവാനലകിലാൎക്കുമേ |
ജാതമെന്തു ബഡവാമുഖാഗ്നി-
ജാലം ജ്വലിക്കിലുമഹൎന്നിശം
ശീതദീധിതിയുദിച്ചു വന്നന-
ന്തിശം ഹിമക്കട്ട വമിക്കിലും ||

ഉദധി സമുദ്രം, ഖ്യാതമെങ്കിലും പ്രസിദ്ധമെങ്കിലും, അത എപ്പോഴും ഒരു സ്ഥിതി ലഭിച്ചിരിക്കുന്നതാണെങ്കിലും, മൂർത്തിമത്തായ എതിനും ശീതോഷ്ണസ്ഥിതി ഭേദിക്കുന്നതാണ്, അതുകൊണ്ട സമുദ്രം ഉഷ്ണമായോ ശീതമായോ ഇരിക്കണം, എന്നാൽ വാസ്തവമെന്താണ്? അത് ഉഷ്ണമല്ല, സമുദ്രത്തിന ചൂടുണ്ടോ? ഇല്ല, അപിച ശീതമല്ല, എന്നാൽ തണുപ്പുണ്ടോ? അതുമില്ല, എതദീയനിയതസ്വഭാവം, ഇതിന്റെ ഉഷ്ണവുമല്ല ശീതവുമല്ല എന്നുള്ള ഈ പ്രകൃതിസിദ്ധമായ സ്വഭാവത്തെ, ഇളകിൽ ആൎക്കുമേ, ലോകത്തിൽ ഒന്നിനാംതന്നെ, ഇളക്കുവാൻ ആവതല്ല, മാററാൻ കഴിയുന്നതല്ല, എന്നാൽ ശീതോഷ്ണസ്ഥിതിയെ ഭേദിപ്പിക്കാൻ സമുദ്രത്തിനെ എന്തെങ്കിലും ബാധിക്കുന്നുണ്ടോ? എങ്കിലല്ലെ ഭേദംവരാനിടയുള്ളൂ, എന്നതിന ഉണ്ടെന്ന ഉത്തരാർദ്ധത്തിൽ പറയുന്നു:— ബഡവാമുഖാഗ്നി അഹൎന്നിശം രാപ്പകൽ, ജാലം ജ്വലിക്കിലും ഉള്ളിൽ കിടന്ന കത്തുന്നതുകൊണ്ടും, അനന്തിശം രാത്രിതോറും, ശീതദീധിതി ചന്ദ്രൻ, ഉദിച്ചുവന്ന ഹിമക്കട്ട വമിക്കിലും ഹിമവൎഷം ചെയ്യുന്നതുകൊണ്ടും, ജാതമെന്ത് എന്തു ഫലം? ഒന്നും ഫലിച്ചില്ലെന്നൎത്ഥം. ബഡവാഗ്നി സമുദ്രത്തിന്റെ അന്തൎഭാഗത്തിൽ ജ്വലിക്കുന്നതുകൊണ്ട അതു ചൂട പിടിക്കുന്നതുമില്ല, ചന്ദ്രൻ മഞ്ഞു പൊഴിക്കുന്നതുകൊണ്ട തണുക്കുന്നതുമില്ല. സമുദ്രത്തിന്റെ

നിയമസ്വഭാവത്തിന് ഒരു ഭേദവുമില്ല. ഇതുപോലെ മഹാന്മാർ ഒന്നു കൊണ്ടും സ്വപ്രകൃതിയിൽ നിന്നു് ഇളകുന്നില്ലെന്നു താല്പര്യം.

---

മഹദാശ്രയവിഭവാദിശാലിനാമപി ദൈവഗതിരനിവാര്യേ ത്യാഹ:—

൮൨. രാജാ വിപ്രകുലസ്യ യസ്യ തനയസ്സ്വച്ഛസ്സ വാരാന്നിധി-
ര്വിശ്വാശ്രയണീയപാദകമലസ്യാശ്രയോയം ഹരേഃ |
ആനീതശ്ചുളുകം സ ഏവ ചുളുകേ ഽപ്യന്തഃ പ്രവേശ്യ ക്ഷണാൽ
കസ്സംഭാവയിതുംക്ഷമേത ഭഗവതഃ കാലസ്യ ലീലായിതം ||

മഹാന്മാരുടെ ആശ്രയമുണ്ടായിരുന്നാലും തലയി ലെഴുത്തു തടുക്കാവതല്ലെന്നു പറയുന്നു:—

വിപ്രസംസദധിരാജനായ ഭ-
ഗവാൻ ഹിമദ്യുതിയിതിൻ സുതൻ
സ്വപ്രകാശനഖിലാഭിവന്ദ്യ-
പദനാമധോക്ഷജനിതാശ്രയം |
ഇപ്രകാരമെഴുമാഴിയും ചു-
ളുകമീതെ സ്സമിതമാകിലി-
ന്നപ്രമേയമറിയാവതാർക്ക-
തിവിചിത്രകാലഗതിവിഭ്രമം ||

വിപ്രസംസദധിരാജനായ, ബ്രാഹ്മണവർഗ്ഗത്തിന്റെ രാജാവായ, ഭഗവാൻ ഹിമദ്യുതിവനാധിപനായ ചന്ദ്രൻ, ഇതിൻ സുതൻ സമുദ്രത്തിന്റെ പുത്രനാകുന്നു, പാലാഴിമഥനത്തിൽ ചന്ദ്രനും അവിടെ നിന്നാണല്ലോ ഉണ്ടായതു്. സ്വപ്രകാശൻ പരമാത്മസ്വരൂപിയായി, അഖിലാഭി വന്ദ്യപദനാം എല്ലാവരാലും വന്ദിക്കപ്പെടേണ്ട പാദങ്ങളോടുകൂടിയവനായിരിക്കുന്ന, എല്ലാവരും കാൽക്കൽ വീണു നമസ്കരിക്കുന്ന, അധോക്ഷജനാ വിഷ്ണുവിനു; ഇതു സമുദ്രം, ആശ്രയം ഇരുപ്പിടം ആകുന്നു. മഹാവിഷ്ണു പാലാഴിയിലാണല്ലോ അനന്തന്റെ മേൽ ശയിക്കുന്നതു്. മറെറല്ലാവർക്കും ആശ്രയഭൂതനായിരിക്കുന്ന മഹാവിഷ്ണുവിനുകൂടി ആശ്രയമാണു് സമുദ്രം എന്നു ധ്വനി. ഇപ്രകാരം എഴും ഇവ്വണ്ണമെല്ലാമിരിക്കുന്ന, ഇത്രവളരെ വലിപ്പമായ, ആഴിയും സമുദ്രം കൂടിയും, ചുളുകമിതാ ചുളുക

ത്തിൽ ഉള്ളംകയ്യിന്റെ കുഴിയിൽ, നീതം ആക്കപ്പെട്ട്, അസ്തമിതം ആകിൽ നഷ്ടമായിരുപ്പായി' കാണാതെ ആയിരുപ്പായി എന്നവരികിൽ, പണ്ടു അഗസ്ത്യമഹർഷി സമുദ്രത്തെ മുഴുവനും ഉള്ളങ്കയ്യുള്ളിലാക്കി ആചമിച്ചുകളഞ്ഞ കഥയെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. അപ്രമേയം മനസ്സിന്നു അവിഷയമായ, അതിവിചിത്രകാലഗതിവിഭ്രമം അത്യത്ഭുതമായ ദൈവഗതിവിലാസം, ആർക്കു അറിയാവതു ആർക്കറിയാൻ കഴിയും? വിധിയുടെ ഗതി ആർക്കും അറിവാൻ പാടില്ലാത്തതാകുന്നു. വിധിക്കു വലിയവനെന്നും എളിയവനെന്നും അന്തരമില്ലെന്നു താൽപര്യം.

---

അല്പസ്യ വസ്തുനോ രക്ഷണേച്ഛയാ മഹതാമന്യേഷാം
ബഹൂനാം നാശഃ സ്യാദിത്യാഹ:—

൩൯. പ്ലുഷ്ടം സാന്ദ്രരസാസ്പദീഹ മധുനോ ഗർഭം വികോശാംബുജ-
സ്യാവൃത്യ വ്യസനാകുലേന ജലധൌ മന്ദാദ്രിണാ മാഥിതാഃ ।
പ്രാണേഭ്യോഽപ്യധികാസ്സുധാമധുരസാഃ പ്രാപ്താസ്സമസ്താ വ്യയം
കിം മിത്രത്വമിദം ത്വയേതി ജലധേ ക്ഷീരസ്യ നാശിതം ॥

അല്പമായ ഒരു വസ്തുവിനെ വെച്ചു സൂക്ഷിക്കാൻ മോഹിച്ചു മററനേകം മഹാർഘങ്ങളായ വസ്തുക്കളെക്കൂടി നശിപ്പിക്കുന്നവനെ ദൂഷിക്കുന്നു:—

പ്ലുഷ്ടമായ് മധുരരസപൂര-
മുള്ള ഘോരവാസുകിവിഷത്തിനാൽ
പിഷ്ടമായ് ജലചരോൽകരം
പ്രളയസാക്ഷി മന്ദരഗിരീന്ദ്രനാൽ ।
ഇഷ്ടമാമമരമുത്തമപ്ര-
കൃതി രത്നസഞ്ചയമതും ഹൃതം
നഷ്ടമായമൃതമിങ്ങു പാൽക്കട-
ലിതിന്റെ രക്ഷയെ നിനയ്ക്കയാൽ ॥

പാല്ക്കടൽ-ഇതിന്റെ, അമൃതത്തിന്റെ, രക്ഷയെ നിനയ്ക്കയാൽ പാൽക്കടൽ അമൃതിനെ കൊടുക്കാതെ സൂക്ഷിക്കണമെന്നാഗ്രഹിക്കയാൽ; എന്താണു ഫലമുണ്ടായതെന്നു പറയുന്നു— മധുരരസപൂരമതു സാന്ദ്രവാ

യ പാരെല്ലാം, ഘോരവാസുകിവിഷത്തിനാൽ ദൃഷ്ടമായി ദഹിപ്പിക്കപ്പെട്ടതായി, പ്രളയസാക്ഷി പ്രളയകാലം മുതൽ കിടപ്പുള്ളു, പുരാതനങ്ങളായ, ജലചരോൽക്കരം ജലജന്തുക്കളെല്ലാം, മന്ദരഗിരീന്ദ്രനാൽ പിഷ്ടമായി പൊടിക്കപ്പെട്ടു. ഇപ്രകാരം മഹാർഘങ്ങളാകകൊണ്ടു പ്രത്യേകം പ്രതിപത്തിയുള്ള, അമൃതേന്ദുപ്രമുഖരത്നസഞ്ചയമെല്ലാം കല്പവൃക്ഷാദ്യുത്തമമായ രത്നങ്ങളും ഉൽകൃഷ്ടവസ്തുക്കളും, ഏററം ബലാൽകാരേണ തട്ടിപ്പറിച്ചുംകൊണ്ടു പോകപ്പെട്ടു. അമൃതും ഇങ്ങു നഷ്ടമായി, സൂക്ഷിച്ചു വെച്ചാൻ നിശ്ചയിച്ചിരുന്ന അമൃതും ഇല്ലാതെയായി. മുൻ പറഞ്ഞ സംഗതികളെല്ലാം പാരാവാരമഥനത്തിന്റെ ഫലമായതാണ. ഇത്രയൊക്കെ നാശം പററി. ദേവാസുരന്മാർ ആവശ്യപ്പെട്ട അമൃത ആദ്യമെ കൊടുത്തിരുന്നെങ്കിൽ മററുള്ളതൊന്നും നശിക്കയില്ലായിരുന്നു. ഇപ്പോഴോ അവയും ഇല്ലാതെയായി. അമൃതും അവർ കൊണ്ടുപോയി. ഇതുപോലെയാണ ലുബ്ധന്മാർക്കും പററുന്നതെന്നു താൽപര്യം.

---

യഃ കാലേ മനസാ ന ദദാതി സ പരൈർബലാദ്ധൃതസ
ർവ്വസ്വോ ഭവതീത്യാഹ:—

൫൬. ഹൃത്വാ ശ്രീർജ്ജലവൈഭവം പൂർവ്വതോ മത്സ്യസ്സഹ ചന്ദ്രമാ
ദേവൈശ്ച പ്രസഭം മണിർദ്വിപഹയാസ്സർവ്വസ്വമിതേ വാഹൃതാഃ ।
ഏകസ്യൈവ സ ചാദ്യമേകമേവ വിതതസ്യൈതന്ന പൈൽ സാഗര-
സ്ത്രൈലോക്യം വശമായ ജന്തുസ്സ വൃഥാ വിക്രൂര്യ ന തെർല്ലുണ്ടിതഃ॥

ആവശ്യപ്പെട്ടപ്പോഴും വേണ്ടതിനെ മനസ്സോടെ കൊടുക്കാതെ ഇരിക്കുന്ന ലുബ്ധന്റെ സർവസ്വവും മററുള്ളവർ ബലാൽകാരമായി പിടിച്ചുപറിച്ചുകൊണ്ടുപോകുമെന്നു പറയുന്നു:—

താരിൽമങ്കയെ ഹരിച്ചു ശൗരി ശ-
ശിയെശ്ശിവൻ ത്രിദശപസ്സഃ.
പാരിജാതഗജവാജിരത്ന-
മുഖമാം സമസ്തവുമസംശയം ।
വാരിരാശി തനിയെയൊരുത്ത-
നിരിലൊന്നു നൽകുകിൽ വശംവദാ

സ്നേഹാദേവമൊരു കന്യകാമണി
ജാനിക്കയാലുദധിയേതദ്ര-
ഘോഹനായ ചിലവാക്കിനാനൊ-
ടുവിൽ നാമമാത്രമവശിഷ്ടമായ് ॥

ഉദധി സമുദ്രം; അർത്ഥാൽ പാലാഴി, സ്നേഹം എന്നൊരു കന്യകാമണി ജനിക്കയാൽ, ചെല്ലമായ ഒരു പുത്രിയുണ്ടാകനിമിത്തം, മഹാലക്ഷ്മി പാലാഴിയിൽ നിന്നാണല്ലൊ ഉണ്ടായത്. എത്രയോ ധനവാനായ ഇവളുടെ വേളിക്കായി, വാഹനെത്ര കുതിരകളെത്ര, ഉച്ചൈശ്രവസ്സു മുതലായവ, പശുവെത്ര കാമധേനു മുതലായവ, എത്ര ഗജം ഐരാവതം മുതലായവ, എത്ര അത്ഭുതകരം മരം കല്പവൃക്ഷം മുതലായവ, എത്ര മോഹനാകൃതികളായ കാമിനികൾ, അപ്സരസ്സുകൾ, എത്ര അമിതമൂല്യമാം രത്നം കൌസ്തുഭം മുതലായവ, ഇവയെ എല്ലാം ചിലവാക്കിനാൻ, ചിലവഴിച്ചു. ഇങ്ങനെ സർവ്വസ്വവും ചിലവഴിച്ചുകൊണ്ടുണ്ടായ ഫലമെന്ത്? ഒടുവിൽ നാമമാത്രം അവശിഷ്ടമായ് ഒടുവിൽ പേരുമാത്രം ശേഷിച്ചു. സമുദ്രത്തിന് രത്നാകരൻ എന്നു പേരുണ്ട്. ഈ പേരല്ലാതെ അതിൽ രത്നമൊന്നുമില്ലാതെയായി. പരദേശികനായ മൂലകവി തന്റെ വർഗ്ഗക്കാരിൽ കന്യാദാനത്തിന് കണക്കില്ലാത്ത പണം ചിലവഴിക്കുന്ന നടപ്പിനെ ഈ ശ്ലോകത്തിൽ സൂചിപ്പിച്ചിരിക്കുന്നു. വിവാഹത്തിന് വേണ്ടി മലയാളികളിലും കുടുംബസ്വത്തിനെ മുടിച്ചു അടിയന്തരം ഘോഷിക്കുന്നവരില്ലായ്കയില്ല. അവർ ഈ ശ്ലോകത്തെ ഹൃദിസ്ഥമാക്കേണ്ടതാണ്.

---

ദാനശാലിനാം ധനിനാം ഗൃഹ ഏവ ശ്രീസ്സർവ്വദാ നിശ്ചലാ തിഷ്ഠതീത്യാഹ —:

൩൮. പ്രാഗല്ഭ്യാഗതയാ കിലാബ്ധിസുതയാ സംപ്ലാവയന്ത്യാ മഹീ-
മാഭോഗിസ്സ്വശയമപ്യപൂർവ്വത സദൃശാശ്ചര്യാകരാധാരവൽ ।
ആസ്ഥീയം കഥമകസ്മാ നിധിരപാം തേന തേ കഥം വാസരേ
നിത്യാന്യാംബുധരാംബുദാനസുകൃതം സിദ്ധം തദിതി പുനഃ ॥

ദാനശാലികളായ ധനികന്മാരുടെ ഗൃഹത്തിൽ മാത്രമേ ശ്രീ എപ്പോഴും നിശ്ചലയായിരിക്കയുള്ളൂ എന്നു പറയുന്നു:—

ക്കാം തങ്ങൾക്കു ഒരു വിശേഷം വേണമെന്നു ദുരഭിമാനം ഭാവിക്കുന്നവർ തന്നെ അതുകൊണ്ടുണ്ടാകുന്ന ദോഷമെന്നു താൽപര്യം.

---

**ബഹുവിത്തദായിഷു മഹത്സു സ്ഥിതേഷു താൻ വിഹായ പക്ഷപാതേനാന്യ ക്ഷുദ്രാനേവ പ്രാർത്ഥയന്തി തേ നിഷ്ഫലജന്മാനഃ പാപിന ഇത്യേവത്യാഹ:—**

ന്നാം ഭൂമിഷ്ഠാ അതിപാവനീഃ സ്ഥലീരപാസ്യ ചാതകീ സ്വസന്ധ്യജൻ
യാചത്യംബുദമംബു ലോകഗർഹണാ യത്തേന കിം സാധ്യതേ? ।
കിം തന്നേ ച ഗുണാഃ പ്രവർഷതി ഘനഃ? കിം വാ തപസ്സാധ്യതേ?
പ്രാഗ് ജന്മസ്വവിഭിന്നപാതകിതയാ പാപീ സ ഇത്യുച്യതേ ॥

**ധാരാളം കൊടുക്കുന്ന മഹാന്മാരെ വിട്ടുംവെച്ചു ക്ഷുദ്രന്മാരോടു യാചിക്കുന്നവന്നു ഒരു ഫലവും സിദ്ധിക്കുന്നില്ലെന്നു തന്നെയല്ല, പാപിയെന്നുള്ള പേർ കിട്ടുകയും ചെയ്യുന്നു എന്നു പറയുന്നു:—**

**പാരിലുള്ള പരിശുദ്ധചാതജ-**
**ലമൊക്കെ വിട്ടു പണിപെട്ടുഹാ**
**നീരിനായ് മുകിലിനോടിരന്നു ഫ-**
**ലമെന്തു നേടിയിഹ ചാതകം ।**
**ഭൂരിയായൊരു ജലാപ്തിയില്ല, സു-**
**കൃതാപ്തിയില്ല, ജനനാന്തര**
**വാരിബിന്ദുവതുലാത്ത ജന്തുവി-**
**തു പാപിയെന്നു പരമൂഹ്യമായ് ॥**

ചാതകം, പാരിലുള്ള ഭൂമിയിലുള്ള, പരിശുദ്ധജലങ്ങളൊക്കെ വിട്ടു, ശുദ്ധമായ നല്ല ജലത്തെ എല്ലാം ഉപേക്ഷിച്ചു, പണിപെട്ടു കഷ്ടപ്പെട്ടു, മുകിലിനോടു മേഘത്തോടു, നീരിനായി ജലം തരേണമെന്നു, ഇരന്നു യാചിച്ചുകൊണ്ടു, ഫലമെന്തു നേടി? എന്തു ഗുണത്തെയാണു സമ്പാദിച്ചതു? ദാഹിച്ചു കഷ്ടപ്പെട്ടു ആകാശത്തിൽ പറന്നു നടന്നു മേഘത്തിനോടു യാചിച്ചുകൊണ്ടു, ഭൂരിയായൊരു ജലാപ്തിയില്ല, കുറെ അധികം ജലം കിട്ടിയെന്നുണ്ടോ? അതില്ല. സുകൃതാപ്തിയില്ല, പുണ്യം

കിട്ടിയോ? അതുമില്ല. ഇങ്ങനെ വന്നിരിക്കുന്നതുകൊണ്ടു അതിന്നു മാത്രമായി കുറെ അധികം മഴ പെയ്തുവോ, അല്ലെങ്കിൽ അതിന്നു പുണ്യം ലഭിക്കുമോ ഒന്നുമുണ്ടായില്ല. പിന്നെ എന്തുകിട്ടിയെന്നു അന്ത്യപാദത്തിൽ പറയുന്നു — ഇതു, ഈ ചാതകം, ജന്മാന്തരെ കഴിഞ്ഞ ജന്മത്തിൽ വാരിബിന്ദുവല്ലാത്തപാപിയായ ഒന്നു ദാഹിച്ചുവർക്കു ഒരുതുള്ളി വെള്ളം പോലും കൊടുത്തിട്ടില്ലാത്ത മഹാപാപിയായ ജന്തുവായിരുന്നു, എന്നു പരം ഉറപ്പുമായി, എന്നു എല്ലാവർക്കും മനസ്സിലാകാൻ വഴിയായി. ഇത്രമാത്രമേ ഫലം സിദ്ധിച്ചുള്ളു. ജന്മാന്തരത്തിൽ ദാഹിക്കുന്നവനു വെള്ളം കൊടുക്കാത്തവർ പിന്നത്തെ ജന്മത്തിൽ ചാതകമായി തീരുമെന്നാണ ഐതിഹ്യം.

---

ബഹുവിഭവസഹിതോऽപി വദാന്യോऽപി പുരുഷോ നി
ർഭാഗ്യപ്രഭാവാൽ സർവ്വദാ സ്ഥിതബോധത്തസ്യ യശോ
നസ്യാദേവ കിന്തു യദൃച്ഛയാ കശ്ചിദർത്ഥീ തദീയസ
വിധം പ്രതി ഗതശ്ചേത്സ ഏക ഏവ ലബ്ധമനോ
രഥസ്സ്യാദിത്യാഹ:—

൬൭. സഫലാന്യേവ ഫലാനി സന്തി സുരഭീണ്യേവ പ്രസൂനാനി ച
സ്വാന്താം ചാപ്യുപകർത്തുമർഹതി ജനേ സാദ്ധ്യം വനേസ്മിന്ന കിം? ।
ലഭ്യാ ഭാഗ്യവശാൽ കില വനതരോഃ പാർശ്വേ യഥാ താപസം
ച്ഛായാമസ്യ യദൃച്ഛയാഹ ഭവതി മധ്യേ പ്രസൂ ഗമനാന്താരാം ॥

ദാനം ചെയ്യാൻ വേണ്ട ശേഷിയും മനസ്സുമുള്ളവർ അതിന്നു തക്കതായ സ്ഥലത്തു ഇരിക്കാതെ വല്ല മൂലയിലോ മുക്കിലോ വസിച്ചാൽ, തങ്ങളുടെ ഉദ്ദേശ്യത്തെ സാധിപ്പാൻ യദൃച്ഛയാ തരം കിട്ടിയാലുമായി ഇല്ലെങ്കിലുമായി എന്നു പറയുന്നു:—

സപ്രസൂനനികുരുംബവും സുഫ-
ലജാലവും വിപുലവന്യയാ
മിപ്രദേശമതിലെങ്കിലെന്തു ഫ-
ലമഹോ രൊട്ടുപചികീർഷയും ।

ഇത്ഥം യാവദികാനി ബിഭ്രതി ദ്രുമാം ഭൂതാന്യപി ത്വൽകൃതേ
താവത്താപന ഗതോഽസി പാദപ! ചിരം കീർത്ത്യാത്മനാ വർത്തസേ.

മഹാത്മാക്കൾ മരിച്ചാലും തങ്ങളെ പററി വ്യസനിക്കാൻ ആളുകളുള്ളുവരെ യശശ്ശരീരത്തോടെ ജീവിച്ചു തന്നെ ഇരിക്കുന്നു എന്നു പറയുന്നു:—

വാർത്തിടുന്നു തവ മൂലഗർത്ത-
   തിലിപ്പോഴും പഥികർ കണ്ണുനീ-
രാർത്തിടുന്നു സകുടുംബമാം ദ്വിജ-
   ഗണം മുഹൂർത്തമിഹ സന്ധ്യയിൽ ।
ആർത്തി ഭൂതകുലമിത്ഥമേററിടു-
   മെയോളം നിന്റെ പല സൽഗുണം
കീർത്തിമൂർത്തിയൊടു പാർത്തിടും ചിരം-
   മൃതനല്ല തരുവര്യ! നീ ॥

തരുവര്യ! ഉത്തമവൃക്ഷമേ!, തവ മൂലഗർത്തമതിൽ നിന്റെ ചുവടു നിന്നിരുന്ന കുഴിയിൽ, വൃക്ഷം വേരററു വീണുകഴിഞ്ഞാൽ അവിടെ ഒരു വലിയ കുഴി കാണാം. പഥികർ വഴിപോക്കർ, ഇപ്പൊഴും കണ്ണുനീർ വാർത്തിടുന്നു, ഈ വൃക്ഷം നിന്നിരുന്നപ്പോൾ വിശ്രമത്തിനു എത്ര നല്ല തണൽ തന്നിരുന്നു എന്നു വിചാരിച്ചു വ്യസനിച്ചു കരയുന്നു, സന്ധ്യയിൽ മുഹൂർത്തം, കുറേനേരം, ഇഹ ഈ വൃക്ഷം നിന്നിരുന്നിടത്തിൽ, സകുടുംബമാം ദ്വിജഗണം കൂട്ടുകാരോടു ചേർന്ന പക്ഷിസമൂഹം, ആർത്തിടുന്നു കൂട്ടമായി കരയുന്നു, പ്രതിസായാഹ്നം ശരിയായി വന്നു വൃക്ഷത്തിൽ വച്ചിരുന്ന കൂടുകളിൽ ചേക്കേറിവന്ന പക്ഷികൾ പതിവനുസരിച്ചു വന്നു കൂട്ടമായി കരയുന്നു, നിന്റെ പല സൽഗുണം ഓർത്തു പക്ഷികൾക്കും പഥികന്മാർക്കും രാപ്പകൽ വിശ്രമം നൽകി വന്ന ഗുണമോർത്തു, ഭൂതകുലം പ്രാണിവർഗ്ഗം, ഇത്ഥം ഇപ്രകാരം, ആർത്തി ഏററിടവെ വ്യസനിക്കവെ, നീ മൃതനല്ല നി നശിച്ചു എന്നു പറഞ്ഞുകൂടാ, പിന്നെയോ? ചിരം വളരെനാൾ, കീർത്തിമൂർത്തിയോടു യശശ്ശരീരത്തോടുകൂടി, പാർത്തിട്ടു ഇരിക്കും. നിനക്കുണ്ടായിരുന്ന ഗുണങ്ങളെ ഓർത്തു വ്യസനിക്കുന്നവരുള്ളുവരെ നീ യശശ്ശരീരനായി വാഴുമെന്നർത്ഥം.

---

ദുർവൃത്തശതവാസിനസ്സന്ത്യപി ദുർഗ്ഗാ ഇതി ന നിന്ദ്യാഃ; തത്രാപി വിശിഷ്ടാനാം വിദ്യമാനതാമാഹ:—

൯൪. ജായന്തേ വിജനേ വനേ ക്ഷിതിരുഹോ യദ്യപ്യമീ ദുർഗ്ഗമാ-
സ്സർവ്വേ തേ വടവിസ്മയാപി ന തഥാ ബോദ്ധ്യം ക്ഷമാസ്വന്യവൽ |
ആക്രാന്തേഷ്വപി തേഷു കേഷുചിദതിക്രൂരക്രിയൈർവ്യാളപകൈ-
ർഗ്ഗൃഹ്യന്തേ കതിചിദ്വ്യതീത്യ ഘനതൈർഭ്രാമ്യദ്ഭിഃ പാവനൈഃ ||

ചീത്തമിക്കിലുമുള്ളതെല്ലാം ചീത്തയെന്നു തള്ളിക്കളഞ്ഞുകൂടാ എന്നു പറയുന്നു:—

ആകവേ വിജനകാനനത്തിലു-
ളവാം മരങ്ങൾ സുഭഗങ്ങള-
ല്ലേകരീതിയിൽ വടുക്കളെങ്കിലു-
മിവറ്റിലേതിനെയുമോർക്കൊലാ |
ഭീകരപ്രകൃതിസത്വസങ്കുലി-
തമായിടുന്നു ചിലതെങ്കിലും
സ്വീകരിച്ചു മരുവുന്നിതേ ചില-
തിനെത്തപോധനവരിഷ്ഠരും ||

വിജനകാനനത്തിൽ ആളില്ലാത്ത വൻകാട്ടിൽ, ഉളവാം ഉണ്ടാകുന്ന, മരങ്ങൾ ആകവേ വൃക്ഷങ്ങളെല്ലാം, സുഭഗങ്ങളല്ല നല്ലവയല്ല, എങ്കിലും വടുക്കൾ താരതമ്യവിവേചനത്തിന് സാധകന്മാരായ ബാലന്മാർ, ഇവറ്റിൽ ഏതിനെയും ഇവയിൽ എല്ലാത്തിനെയും, ഏകരീതിയിൽ ഓർക്കൊലാ ഒരുപോലെ ചീത്തയാണെന്നു വിചാരിക്കരുത്, അതിനു കാരണം ഉത്തരാർദ്ധത്തിൽ പറയുന്നു:—ചിലതു, ചില വൃക്ഷങ്ങൾ, ഭീകരപ്രകൃതിസത്വസങ്കുലിതമായിടുന്നു എങ്കിലും ഭീകരപ്രകൃതികളായ ഭയങ്കരസ്വഭാവത്തോടു കൂടിയ, സത്വങ്ങളുൾ, ജന്തുക്കളാൽ, സർപ്പം, കരടി മുതലായവയാൽ, സങ്കുലിതമായിടുന്നു, ആക്രമിക്കപ്പെട്ടിരിക്കുന്നു, എങ്കിലും, ചിലതിനെ തപോധനവരിഷ്ഠരും, മഹർഷിശ്രേഷ്ഠന്മാരും; സ്വീകരിച്ചു മരുവുന്നിതേ ആശ്രയിച്ചു വസിക്കുന്നുണ്ട്. ചില വൃക്ഷങ്ങൾ ദുഷ്ടമൃഗങ്ങൾക്ക് ആവാസമായിരിക്കുന്നെങ്കിലും ചിലതു പൂജ്യന്മാരായ മഹർഷിമാരാൽ ആശ്രിതവുമായിരിക്കുന്നതിനാൽ എല്ലാത്തിനെയും ഒരുപോലെ ദുഷ്ടങ്ങളെന്നു ധിക്കരിച്ചുകൂടാ എന്നു താല്പര്യം.

പരമദയാലവഃ പ്രഭവഃ കൃതജ്ഞേഭ്യോ കൃതഘ്നേഭ്യോ
സമമുപകുർവ്വന്തീത്യാഹ:—

൩൫. നിദ്രാഭംഗശരീരസാദവമനാന്നദ്വേഷകാസജ്വര-
ശ്വാസശ്വേതിമഹിക്കികാപ്രഭൃതയോ മാസേഷു മാതുർദ്ധ്രുവാഃ
ജാതസ്യൽക്ഷണമേവ നശ്യതു ശതം വർഷാണി വാ ജീവതു
സ്വർഗ്ഗേ വാ പിതരൌ ധ്രുവം നരകേ വാ പാതയത്വഞ്ജസാ ||

ഫലം അനുകൂലമായിത്തീർന്നാലും അല്ലെങ്കിലും ചെയ്യാനുള്ള ഉപദ്രവങ്ങൾ എന്നു പറയുന്നു:—

സ്ഥിരമായ ഛർദ്ദി പാണ്ഡുതാജ്വരം
ശരീരസാദവമനാദിയായ്
വിതതസൗഖ്യതകൾ മാസിമാസി ജ-
നനിക്കവശ്യമുളവായിടും |
ജാതമാം ശിശുവുടൻ മരിക്കിലു-
മിരിക്കിലും ശരി ശതാബ്ദതം
താതമാതൃഗതിയോഗ്യമായ് ത്രി-
ദിവമാകിലും നരകമാകിലും ||

ജാതമാം ശിശു പിറന്ന കുട്ടി, ഉടൻ മരിക്കിലും ശരി, ശതാബ്ദതം നൂറുവർഷം, ഇരിക്കിലും ശരി; അതുപോലെ ആ കുട്ടി പുണ്യകർമ്മങ്ങൾ ചെയ്തു, ത്രിദിവം സ്വർഗ്ഗം, താതമാതൃഗതിയോഗ്യമായ് അച്ഛനമ്മമാർക്കു പ്രാപിക്കുവാൻ തക്കതായ്, ആക്കിലും; ശ്രാദ്ധാദികർമ്മം ചെയ്തു് അവർക്കു സൽഗതി വരുത്തിയാലും ശരി; നരകം താതമാതൃഗതിയോഗ്യമായ് ആക്കിലും ശരി, പാപകർമ്മങ്ങൾ ചെയ്തു പിതൃക്കൾ നരകത്തെ പ്രാപിക്കാൻ ഇടവരുത്തിയാലും ശരി; ജനനിക്കു അമ്മയ്ക്കു, മാസി മാസി ഗർഭകാലത്തിൽ ഓരോ മാസത്തിലും, സ്ഥിരമായ് വർദ്ധിച്ചു്, ഛർദ്ദി ഛർദ്ദിക്കുക, പാണ്ഡുതാ വിളർച്ച്, ജ്വരം പനി, ശരീരസാദം ദേഹത്തിന്നു തളർച്ച, വമനം ഛർദ്ദി ആദിയായ മുതലായ, വിതതസൗഖ്യതകൾ സുഖക്കേടുകൾ, അവശ്യം ഉളവായിടും നിശ്ചയമായ് ഉണ്ടാകും. ഉണ്ടാകുന്ന കുഞ്ഞ് അല്പായുസ്സോ ദീർഘായുസ്സോ ഉള്ളതോ പിതൃക്കൾക്കു സൽഗതിയോ ദുർഗ്ഗതിയോ വരുത്തുന്നതോ ആയിരുന്നുകൊള്ളട്ടെ, ഗർഭത്തിൽ കഷ്ടപ്പാടിനു് അമ്മയ്ക്കു് ഒരു കുറവുമില്ല.

---

ഒരുമിച്ചുകൂടി, കൊടുങ്കാറ്റുകൊണ്ടു, നിന്നാലിരമ്പലോടായി ചൊരിയുന്നു. എന്നാൽ ഇങ്ങിനെ പെയ്യുകയുണ്ടായതിനാൽ പകരം, നിയതമായി വേണ്ട കാലങ്ങളിൽ ശരിയായി, കുറച്ചു മഴപെയ്യിൽ വേണ്ടിടത്തോളം സാഫല്യസാഫല്യമായി മഴ പെയ്യിൽ, തവ എന്തു നഷ്ടമാം, നിനക്ക ഒരു നഷ്ടവുമില്ലല്ലോ. എന്നുതന്നെയല്ല, മനുഷ്യാദി പ്രാണിവർഗ്ഗം, ഇങ്ങിനെയാകുമ്പോ അകന്നു കഷ്ടപ്പെട്ടല്ലാതീരാ, എന്തു സൌഖ്യമോടു വാണിടും? വേനൽ മുതലായ ഋതുക്കളിൽ വെള്ളമില്ലാതെ വാണിടുന്ന പ്രാണികൾക്ക തന്റപ്രാണനേപ്പോലെ കുറച്ചു മഴ പെയ്യുകൊണ്ടതാൽ ഇതിലധികം സുഖം നാം കാണില്ലല്ലോ. അല്ലാതെ ഇങ്ങനെയെല്ലാംകൂടി കെട്ടിവെച്ചിട്ടു ഒന്നായി പെയ്യുകയുണ്ടാകുന്നതുകൊണ്ട് ഒരു പ്രയോഗവുമില്ലെന്നർത്ഥം.

---

സർവ്വലോകക്ഷേമാധാനവിധായ കേഷാഞ്ചിദുപദ്രവേ സത്യപി തദ്വിഷയചിന്താ മഹത്ത്വസ്യ കശ്ചേത്യാഹ:—

ന്യ. ഘനാഭിഭീഷിതൈഃ ക്രന്ദിതൈരംബരം ശ്രോത്രാസിതാപ്ലാവിതം
വിശ്വം പശ്യ പയോദ സാമ്പ്രതമിതി ഗ്രസ്താഖില പൃഥ്വീതലം ।
പെയ്തുൾഗ്രഹീണതി വാരി വാരിദ! ജനാ നശ്യന്തി ചാസ്യാം കഥം
കീർത്തിം ചിന്തയ ദുർല്ലഭാം ഗണനയാ ന ക്ഷുദ്രാൻ ഗുണാൻ മാദൃശാം;

വളരെ പേർക്ക ഗുണം ചെയ്യുന്നതിൽ അപൂർവ്വം ചിലർക്ക ദോഷം വരുന്നതിനെ ഗണിക്കാനില്ലെന്ന പറയുന്നു:—

വീട്ടതാൻ ചുമരിടിഞ്ഞു വീണു, പെ-
ആവെള്ളമേറിയതിമാത്രമാ-
യോട്ട മാട്ടുകൾ മുടിഞ്ഞിതെന്നു വി-
ളിച്ചുകൂട്ടിടുന്നു മഴ പെയ്യവേ ।
കേട്ടു തട്ടി മുടിയുന്നുടൻ ജന-
സൃഷ്ടിയിൽ, ജലദ! കീർത്തിയേ
നേടുവാൻ പണിയവേറാക, ഇപ്പുമി-
ഹ മാട്ടുതാം കലമമോക്കൊലാ ॥

നാശത്തിൽ രത്നാകരാംശവും സ്വയ-
മെടുപ്പതില്ലയി പയോദ! നീ |
ഭൂയസീ സുജനതാ തവാഖില-
മപ്പോ ത്യജൻ പരഗുണത്തിനായ്
സ്വീയകീർത്തിയൊടു നേടിയക്കട-
ലിനും സൽക്കീർത്തിയശസ്സു നീ ||

ജലധിസമുത്ഥകണം, സമുദ്രത്തിൽ കിടക്കുന്ന രത്നങ്ങൾ; ഔർവ്വം ബഡവാഗ്നി; എന്നിവ ഇന്ധനാക്കൾ; എത്ര തോയം കവർന്നിട്ടും എത്ര വളരെ വെള്ളം കുടിച്ചു വറ്റിക്കുന്നു! സമുദ്രജലത്തിൽ വളരെ ഭാഗം ഇവനാകരം എടുക്കുന്നുണ്ട്. ആയതിൽ ശതാംശമാംശവും, ഇവനാകരം എടുക്കുന്നതിൽ നൂറിലൊരംശംപോലുമോ, അയി പയോദ! അല്ലയോ മേഘമേ! നീ സ്വയമെടുപ്പതില്ല, നീ തനിക്കായി എടുക്കുന്നില്ല. സമുദ്രത്തിൽനിന്നു ആവിയുണ്ടായി ആകാശത്തിൽ ശീതവായുസമ്പർക്കത്താൽ മേഘമായിത്തീരുന്നതിനെ, കവികൾ മേഘങ്ങൾ സമുദ്രത്തിൽ നിന്നു ജലപാനം ചെയ്യുന്നതായി കല്പിച്ചുവെച്ചിരിക്കുന്നു. ഇന്ധനങ്ങൾക്കും ബഡവാഗ്നിയും ഗ്രഹിക്കുന്നതിൽ വളരെ കുറച്ചു കടൽവെള്ളം മേഘങ്ങൾ ഗ്രഹിക്കുന്നുള്ളു. അതും, നീ സ്വീകരിക്കുന്ന സ്വല്പാംശത്തെ കൂടിയും; അഖിലം, മുഴുവനും; പരഗുണത്തിനായി ത്യജൻ, മറ്റുള്ളവരുടെ ഗുണത്തിനുവേണ്ടി വ്യയം ചെയ്യുന്നവനായിട്ടു, മഴ പെയ്തു ചിലവഴിക്കയാലെന്നർത്ഥം, സ്വീയകീർത്തിയോടു് അക്കടലിനും സൽക്കീർത്തിയശസ്സു നീ നേടി, തനിക്കു മാത്രമല്ല, തനിക്കു ജലദാനംചെയ്ത കടലിനും കീർത്തി സമ്പാദിച്ചു. അതുകൊണ്ടു, തവ സുജനതാ ഭൂയസീ, നിന്റെ സൽഗുണം വളരെയുണ്ട്. സജ്ജനങ്ങൾക്കു മാത്രമേ ഈ ഔദാര്യമുണ്ടാകയുള്ളു. കാളിദാസനും മേഘത്തിന്റെ സൌജന്യത്തെക്കുറിച്ചു "ആദാനം ഹി വിസർഗ്ഗായ സതാം വാരിമുചാമിവ" എന്നു പ്രസ്താവിച്ചിട്ടുണ്ട്.

---

അല്പം വിനിയുജ്യാപി മാന്യഃ കീർത്തിരേവ സമ്പാദനീയാ
കൃത്സ്നം വിനിയുജ്യാപി നാകീർത്തിരിത്യാഹ:—

൧൨. മേഘഃ കതിപയചഷകാൻ കിമപി സ്വീകൃത്യസിന്ധോഃ പയഃ
കീർത്തിം തസ്യ സമുച്ചിനോതി കിയതീം യന്മാ കിയല്പാരാവതം |

ത്യജന്തു സ്വപയസാം നിധിസ്ത്രിഭുവനവ്യാപകോ മേഘോ ഭവേ-
സ്സൎവ്വസ്വം വിനിയുജ്യ തസ്യ കിമിവ ശ്രേയസ്സമാപാദയേൽ ||

കുറച്ചു ചിലവഴിച്ചാലും അതിനെ യശസ്കരമായി വിനിയോഗിക്കണം, അല്ലാതെ മുഴുവനും ചിലവിട്ടതു കൊണ്ടും പ്രയോജനമില്ലെന്നു പറയുന്നു:—

അംഭസാമതിതനിഷ്ഠമംശവു-
മെടുത്തു മേഘമമരേശപതനം
സംഭരിച്ചു കടലിന്നു കീൎത്തിമ-
യമെത്ര ധൎമ്മവുമനശ്വരം |
കുംഭജൻ മുനി ജഗൽപ്രസിദ്ധന-
ഖിലം ജലം സപദി ശോഷിക്കയാൽ
സംഭവിച്ചു സരിതാംപതിക്കു ഗു-
ണലവമെന്തു ചെറുതെങ്കിലും ||

ശതചാതകം മേഘം, കേവലം ജഡമായ മേഘവൃന്ദം അംശമേ, ജലത്തുള്ളുകളെ; അതിനെയും, ഏറ്റവും കുറഞ്ഞ; ധാരമേവ, ഭാഗം മാത്രമേ എടുത്തു സ്വീകരിച്ചിട്ടു, കടലിനു എത്ര കീൎത്തിയേയും ധാരാളം ധൎമ്മവും സംഭരിച്ചു, സമ്പാദിച്ചു? കേവലം ജഡമായ മേഘം കടലിൽനിന്നും ആവിയായി എടുക്കുന്ന സമുദ്രജലത്തെത്തന്നെയും മഴയായി ചൊരിഞ്ഞു സൎവ്വപ്രാണികൾക്കും സുഖത്തെ നല്കി ഇത്ര ഔദാൎയ്യമുള്ള മേഘത്തിനു ജലം കൊടുത്തതല്ലോ എന്നു കടലിനു കീൎത്തിയേയും, ഒരു കാലത്തിലും നശിച്ചുപോകാത്ത പരോപകാരരൂപമായ ധൎമ്മത്തെയും, സമ്പാദിച്ചു. നേരെ മറിച്ചു, ജഗൽപ്രസിദ്ധനായ, എന്നും പേരുകേട്ട, കുംഭജൻ മുനി അഗസ്ത്യമഹൎഷി, അഖിലം ജലം സപദി ശോഷിക്കയാൽ, കടലിലെ വെള്ളം മുഴുവനും കുടിച്ചുകളഞ്ഞതുകൊണ്ടു, പണ്ടു് അഗസ്ത്യമഹൎഷി കടലിലുള്ള വെള്ളമെല്ലാം കൂടി ഉള്ളംകൈക്കുഴിയിലെടുത്തു് ആചമിച്ചുകളഞ്ഞു എന്നു പുരാണപ്രസിദ്ധമായ കഥയെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. സരിതാംപതിക്കു സമുദ്രത്തിനു, ചെറുതെങ്കിലും ഗുണലേശം കുറച്ചെങ്കിലും ഒരു ഗുണം, എന്തു സംഭവിച്ചു? ഒന്നും ഉണ്ടായില്ലെന്നൎത്ഥം. കേവലം ജഡമായ മേഘത്തിനു കുറച്ചു ജലം കൊടുത്തതുകൊണ്ടു കടലിനു വളരെ കീൎത്തിയുണ്ടായി, മഹാപ്രസിദ്ധനായി മഹൎഷിയായ അഗസ്ത്യനു മുഴുവനും കൊടുത്തിട്ടും ഒരു ഫലവും സിദ്ധിച്ചില്ല.

സന്തോഷിച്ചാലും, പ്രയോജനമില്ലാത്ത ദിക്കിൽ മഴ പെയ്യുന്നല്ലോ എന്നു വിചാരിച്ചു ഖേദിക്കയല്ല, പ്രയോജനമുള്ള ദിക്കിലും പെയ്യുന്നുണ്ടല്ലോ എന്നു കരുതി സന്തോഷിക്കയാകുന്നു സജ്ജനങ്ങൾ ചെയ്യേണ്ടതെന്നർത്ഥം.

---

സമീചീനസ്യ ദ്രവിണാദേസ്സർവ്വത്ര വിനിയോഗേ പ്രമോദസ്സാധാരണോऽപി സൽപാത്രവിനിയോഗ ഏവ സർവ്വോല്ക്കൃഷ്ട ഇത്യാഹ:—

൧൭. ഗ്രാമേഷ്വേവ സുവൃഷ്ടയോ വിനയവത്സ്വേവ ശ്രിയഃ പുഷ്ടയോ
ധീമത്സ്വേവ കലാഗമാഃ പ്രസവിതാ ഗോഷ്ഠീഷ്വേവ പ്രശംസാസ്ഥിതിഃ ।
വാമാക്ഷീഷ്വേവ വിവക്ഷിതേതി ച ജഗത്സൃഷ്ട്യാം വ്യവസ്ഥാമിമാം
കിം വേധാ വിദധേ പുനർഗ്ഗുണവതാമന്യേഷ്വപി രാജ്യസ്ഥിതേ ॥

നല്ലതു നല്ലതിനോടു ചേരുന്നതാണ് യുക്തമെങ്കിലും ലോകത്തിൽ ഈ വ്യവസ്ഥ ഒരിക്കലും ഇല്ലെന്നു പറയുന്നു—

ഗ്രാമമാത്രത്തിലിഷ്ടവൃഷ്ടി, ധനപുഷ്ടി
പുഷ്ടവിനയർക്കു താൻ,
ധീമതാം പരമധീതിതൽപരത, പാർ
വഹിപ്പതു പണ്ഡിതർകൾ താൻ ।
കാമമുക്തിയതിൽ വാമാക്ഷികൾക്കേക പര-
മീവിധം നിയമനം പുരോ
ധാമനിക്ഷിതി ചെയ്യുന്നാളുമിഹ കേൾപ്പ-
തില്ല വിധി ചെയ്തതായ് ॥

ഇഷ്ടവൃഷ്ടി ഗ്രാമമാത്രത്തിൽ, ജനങ്ങൾ പാർപ്പുള്ള ഇടങ്ങളിൽ മാത്രമേ വേണ്ടപ്പോൾ മഴ പെയ്യുന്നുള്ളൂ, അല്ലാതെ വനങ്ങളായ കാടുകളിലും മറ്റും മഴപെയ്തു ഫലം നിഷ്പ്രയോജനമാകയില്ല; പുഷ്ടവിനയർക്കു താൻ ധനപുഷ്ടി, നല്ല വിനയമുള്ളവർക്കു മാത്രമേ സമ്പത്തുള്ളൂ, അല്ലാതെ താന്തോന്നിയായി ദുരാചാരനായി നടക്കുന്നവനു ധനമുണ്ടാകയില്ല. ധീമതാം പരം അധീതിതല്പരത, ബുദ്ധിമാന്മാർക്കു മാത്രമേ വിദ്യയെ നാ

എത്ര പൂക്കൾ വിടരുന്നു ഭാസ്കരനുദിച്ചിടു-
ന്നളവിലെങ്കിലും
മിത്രമാനരുടെ മിത്രമാണിതു കളത്ര-
മാണിതി ജഗത്ത്രയേ |
ഇത്രയും പുകൾ കൊടുത്തൊരക്കവികളോടു
തൻ കടമ തീർപ്പവാൻ
അത്ര പങ്കജിനി കോടിജന്മമതുകൊണ്ടു-
മെങ്ങനെ സമർത്ഥയാം? ||

ഭാസ്കരൻ ഉദിച്ചിടുന്നളവിൽ സൂര്യോദയത്തിൽ, എത്ര പൂക്കൾ വിടരുന്നു താമരപ്പൂ മാത്രമല്ല. പിന്നെയും അനേകം പൂക്കൾ വിടരുന്നു: എങ്കിലും ഇതു, താമര, മിത്രദേവന്റെ മിത്രമാണു, സൂര്യഭഗവാന്റെ സഖിയാണു; മിത്രശബ്ദം [illegible]. കളത്രമാണു, ഭാര്യയാണു, ഈ ഭാര്യയും അപ്രകാരം തന്നെ. ഇതി, ഇപ്രകാരം, ജഗത്ത്രയേ, ത്രൈലോക്യത്തിൽ, ഇത്രയും പുകൾകൊടുത്ത, ഇത്ര വളരെ കീർത്തി ഉണ്ടാക്കിക്കൊടുത്ത, അക്കവികളോടു. താമര സൂര്യന്റെ ഭാര്യയാണെന്നും മററും കവികളുണ്ടാക്കിത്തീർത്ത കല്പനയാകുന്നു. തൻകടമതീർപ്പവാൻ, തന്റെ കടപ്പാടു തീർക്കുന്നതിനു, പങ്കജിനി, താമര, അത്ര കോടി ജന്മമതുകൊണ്ടും, ഭൂമിയിൽ അനന്തമായുണ്ടാകുന്ന പ്രത്യുപകാരം ചെയ്യുന്നതായാലും, എങ്ങനെ സമർത്ഥയാം. മതിയാകയില്ല; കടം വീടാൻ സാധിക്കയില്ല. മൂലത്തിലെ അവതാരിക "മഹാനുഭാവന്മാരായ പ്രഭുക്കന്മാർ ആശ്രിതന്മാർക്കു ആവശ്യംപോലെ വിത്തം കൊടുക്കുന്നതുമില്ല. അവരിൽ ചിലരിൽ പ്രത്യേകത കാണിക്കുന്നതെന്നു ചിലർ പ്രായാ പറഞ്ഞുണ്ടാക്കുന്നു" എന്നാകുന്നു. ഇതു ശ്ലോകാർത്ഥത്തെ മുഴുവനും വ്യക്തപ്പെടുത്തുന്നില്ല. ഉത്തരാർദ്ധത്തെ നോക്കുമ്പോഴും കവികളുടെ പരിഹാസവാസനയെ കാണുമ്പോഴും ഈ ശ്ലോകത്തിൽ കവികല്പനകളുടെ നിസ്സാരതയെ നിന്ദിച്ചിരിക്കുന്നതായി തോന്നുന്നു. വാസ്തവത്തിൽ സൂര്യനു മററുള്ള പൂക്കളെപോലെയല്ലാതെ താമരപ്പൂവിൽ പ്രത്യേകപ്രതിപത്തിയില്ല; എങ്കിലും കവികൾ അങ്ങനെ ഉണ്ടാക്കിത്തീർത്തിരിക്കുന്നു. ഇല്ലാത്തതിനെ ഇങ്ങനെ ഉണ്ടാക്കിത്തീർക്കുന്ന കവികൾക്കു എന്തു കൊടുത്താൽ മതിയാകുമെന്നു പരിഹാസമായി കവി പറയുന്നതായി തോന്നുന്നു.

———ൗ———

വാഗ്‌ഭിസ്തരണ കിം? ക്രിയയാ യസ്സ്വസാമർത്ഥ്യം പ്രദർശയതി സ ഏവ നിപുണ ഇത്യാഹ—

൬൩. വിദ്ധം സാധു ന സാധുവാ പൃഥുതമിദം ദൂരേ ഽരേ! കഥം വിശ്വസീ-
ത്യാദ്യൈരാളം രണകൗശലം വയമപി ജല്പാമഃ സ്ഥിതാ ദൂരതഃ।
ആക്രാമൻ രണമൂർദ്ധനിമപി വഹൻ ഖഡ്ഗം വിരോധ്യാദരം
വേത്തി സ്വം ച പരം ച യസ്ത്വവഹിതോ വിക്രാന്തിശാലീ സ നഃ॥

ദുഷ്കരങ്ങളായ കാൎയ്യങ്ങളെ പറ്റി ദൂരെ ഇരുന്നു ഗുണദോഷം പറക എളുതാണ്; അവയിൽ പ്രവൎത്തിക്കുമ്പോഴേ പ്രയാസമറിയൂ എന്നു പറയുന്നു—

വിദ്ധമായതു കണക്കിനുക്കതി പിഴച്ചു,
വേധമതു സാധുവോ,
യുദ്ധകൗശലമിവണ്ണമെന്നിതു
ദൂരെയുരചെയ്യിടാം ।
ഉദ്ധതം രണശിരസ്സിലരിയോടു വാളുമായ്
ഝടിതി ചെന്നു സ-
ന്നദ്ധനായ് സ്വപരഭേദമോൎത്തറിയുമെങ്കി-
ലായതൊരു വിസ്മയം ॥

അതു കണക്കിനു വിദ്ധമായി, അതു നല്ല ശരിയായി എയ്തു കൊള്ളിച്ചു, അക്കതി പിഴച്ചു, അല്പംകൂടി ഒന്നു തെറ്റിപ്പോയി, വേധമതു സാധുവോ, ആ എയ്ത്തു ശരിയായോ?, ഇവണ്ണം എവിടെയും ദൂരെ ഇരുന്നു യുദ്ധകൗശലം ഉരചെയ്യിടാം, തങ്ങൾക്കൊന്നും പറ്റാതെ ദൂരെ നോക്കിയിരിക്കുന്നവൎക്കും യുദ്ധസമ്പ്രദായത്തെ പറ്റി ഇപ്രകാരമെല്ലാം ഗുണദോഷം പറയാം; ഇതുകൊണ്ടു ഒരു പ്രയോജനവുമില്ല. പിന്നെ എന്താണു വേണ്ടതെന്നു ഉത്തരാൎദ്ധത്തിൽ പറയുന്നു:—രണശിരസ്സിൽ, യുദ്ധത്തിൽ മുമ്പിലായിട്ട്, ഉദ്ധതം, സങ്കോചം കൂടാതെ, അരിയോടു വാളുമായി, വാളുമേന്തിക്കൊണ്ട്, ഝടിതി, വേഗത്തിൽ, സന്നദ്ധനായ്ച്ചെന്നു, ഒരുങ്ങിത്തിരിച്ചു, സ്വപരഭേദം ഓൎത്തറിയുമെങ്കിൽ, പരിഭ്രമം കൊണ്ടു ബുദ്ധി വിട്ടുപോകാതെ തന്നെയും ശത്രുവിനെയും വേർതിരിച്ചറിയുമെങ്കിൽ, ആയതു ഒരു വിസ്മയം, അതു വിസ്മയമെന്നു പറയാം.

ദുർന്നയമലിനസ്യാപി പുരുഷസ്യ സജ്ജനമൈത്രീ ശ്ലാഘ്യേ
 ത്യാഹ —

[illegible] അസ്പൃശ്യോ മലീമസോ [illegible] നിയതാഹാരോ [illegible]
 [illegible]
ദ്ദോഷൈരന്യൈ പാർശ്വേ [illegible] കാകസ്യ കാ കഥാ |
[illegible] ഉപസ്ഥിതാം സമുപാശ്രിതൈവ സാധുതാ [illegible]
 [വാൻ
യസ്സീ [illegible] കഥയാപി ചിന്തയ [illegible] യാന്തി പുണ്യതാം ||

ദോഷങ്ങളനേകമിരുന്നാലും ഒരു [illegible]ലമായ ഗുണമൊന്നുണ്ടായിരുന്നാൽ അതിനെ അഭിനന്ദിക്കേണ്ടതാണെന്നു പറയുന്നു—

സ്പൃശ്യനല്ല കരടം മലീമസമതില്ല
 നിഷ്ഠയതിനഷ്ടിയിൽ
ദൃശ്യമല്ലുടൽ നിശമ്യമല്ല രവമെന്തുഹാനി-
 യിതുകൊണ്ടഹോ? |
വശ്യമായ് വരികിലും വിശപ്പിനതു
 ഭക്ഷ്യസാധനമശിച്ചിടാ
പശ്യ കൂട്ടരെ വിളിച്ചിടാതിതു വിശിഷ്ട-
 മായ ഗുണമല്ലയോ? ||

കരടം കാക്ക, സ്പൃശ്യനല്ല തൊടാൻ കൊള്ളരുതാത്തതാണ്; മലീമസം അതു്, അതു വൃത്തികെട്ടതാണ്; അതിന് അഷ്ടിയിൽ നിഷ്ഠയില്ല, ഇന്നതേ തിന്നുകയുള്ളു എന്നില്ല. ഉടൽ ദൃശ്യമല്ല, കണ്ടാൽ വിരൂപിയാണു, രവം നിശമ്യമല്ല. ശബ്ദം കർണ്ണാരുന്തുദമാണ; എന്തു ഹാനിയിതുകൊണ്ടഹോ? ഇതുകൊണ്ടൊക്കെ ഒരു ദോഷവുമില്ല. എന്തുകൊണ്ടെന്നു് ഉത്തരാർദ്ധത്തിൽ പറയുന്നു. അതു, കാക്ക, വിശപ്പിനാൽ വശ്യമായ് വരികിലും നന്നായി വിശന്നിരിക്കയാണെങ്കിലും, കൂട്ടരെ വിളിച്ചിടാതെ, കൂട്ടുകാരെ കൂടി വിളിച്ചുകൂട്ടാതെ ഭക്ഷ്യസാധനം അശിച്ചിടാ ആഹാരം തിന്നുകയില്ല, എന്തെങ്കിലും തിന്നാൻ ഒരു സാധനം കിട്ടിയാൽ 'കാ കാ' എന്നു കരഞ്ഞു അതു മററു കാക്കകളെയും വിളിച്ചുവരുത്തുന്നതു പതിവാണ്. ഇതു വിശിഷ്ടമായ ഗുണമല്ലയോ; പശ്യ ഇതൊരു വലിയ ഗുണമല്ലയോ, ഓർത്തുകാണുക.

ക്ഷുദ്രാശയത്വേ സ്വപക്ഷോൽകർഷം ഭാവയന്തോഽ
പി ഗുണവത്തരീയത്വേന കഥം ഭവേയുരിത്യാഹ —

ഭൃത്യോസ്യ ബിഭൃമസ്തമേവ വയമിമേ കസ്മാന്മഹാന്തോ വയം
ഏതേഷ പക്ഷവതാമയീ ഖ കളകണ്ഠഃ കാളകണ്ഠാ വയം |
ഇത്യാത്മാ യദ്യപി കല്പയസ്യുൽകർഷമേവാത്മനഃ
കണ്ഠേ പാരയിതാ കഥം വദ ഭവാൻ കാക സ്വരം പഞ്ചമം ||

മൂർഖൻ വിദ്വാനെക്കാൾ ഉൽകർഷം നടിച്ചാലും വൈദഗ്ദ്ധ്യമുള്ളവനാകയില്ലെന്നു പറയുന്നു.

ഭൃത്യനാണിതു, ഭരിച്ചിടുന്നതിനെ ഞാനെന്നാ,
ല്ലെന്നിതു, ഞാൻ മഹാൻ,
സത്യമേഷ കളകണ്ഠനെങ്കിലിഹ
കാളകണ്ഠനഹമോർക്കണം |
ഇത്യഹോ! പാണ്ഡിത്യാധികതയാലിതു താൻ
തനിക്കു കരുതുന്നു നീ
കൃത്യമായ കഥയ, നിൻ ഗളേ കാക!
പഞ്ചമസ്വരമുദിക്കുമോ? ||

കാക! അല്ലയോ കാക്കേ, നീ, ഇതു ഭൃത്യനാണ്, ഇതിനെ ഞാൻ ഭരിച്ചിടുന്നു, കാക്കയാണു കുയിലിനെ വളർത്തുന്നതെന്നു പ്രസിദ്ധം. ഇതു അല്ലെൻ ഞാൻ മഹാൻ, കുയിൽ ചെറിയ പക്ഷിയും കാക്ക വലുതുമാകുന്നു. ഏഷ കളകണ്ഠനെങ്കിൽ അഹം കാളകണ്ഠൻ സത്യം എന്നോർക്കണം. ഇതു കളമായ ശ്രാവ്യമായ കണ്ഠത്തോടുകൂടിയതാണെങ്കിൽ ഞാൻ കാളമായ കറുത്ത കണ്ഠത്തോടുകൂടിയതാകുന്നു. കളകണ്ഠനെന്നു കുയിലിനും കാളകണ്ഠനെന്നു കാക്കയ്ക്കും പേരുണ്ട്. കളകണ്ഠനെക്കാൾ കാളകണ്ഠനു വിശേഷം കൂടുമല്ലോ. ഇതി എന്നിങ്ങനെ, പാണ്ഡിത്യാധികതയാൽ, കുയിലിനെക്കാൾ അധികനെന്നുതന്നെ, നീ തനിക്കു കരുതുന്നു സ്വയം ഭാവിക്കുന്നു. അഹോ, ആശ്ചര്യം. എന്നാൽ നിൻ ഗളേ, നിന്റെ കണ്ഠത്തിൽ, കൃത്യമായ് പഞ്ചമസ്വരമുദിക്കുമോ കഥയ ശരിയായി പഞ്ചമസ്വരം പുറപ്പെടുമോ പറക. കാക്കയ്ക്കു പഞ്ചമസ്വരത്തിൽ ഗാനം ചെയ്യാൻ കഴികയില്ലല്ലോ. അതുകൊണ്ടു കുയിലിന്റെ യോഗ്യത കാക്കയ്ക്കുണ്ടാകയില്ലെന്നർത്ഥം.

സാധനപൗഷ്കല്യേ സത്യപി തത്തൽഭോഗാ-
ഭോഗൗ ദൈവയോഗാദേവ ഭവതീത്യാഹ—

വൃന്ദേ കിം ചന്ദ്രോ ന പൂർവം ജഗതി കിമിമേ വൃക്ഷാഃ പൂർവമാസൻ
കിം ഭൃംഗാ അദ്യതാ പികാ മധുകരാ അദ്യൈവ ജാതാഃ കിം? ।
സാഹങ്കാരമമും പ്രപഞ്ചമഖിലം ഭോക്തും സദാ പ്രാണിനാം
പ്രാസീദ്ദ്രൂഹിണോ നൂനം സുരഭിരജനിഷ്ട ഭാഗ്യാ മധുഃ ॥

സുഖസാധനങ്ങൾ ധാരാളമുണ്ടായിരുന്നാലും യോഗമുള്ളപ്പോൾ മാത്രമേ അവയെ അനുഭവിപ്പാൻകഴിയൂ എന്നു പറയുന്നു —

ക്ഷോണിതന്നിലിഹ മുന്നമേ ഹിമകരൻ മരങ്ങ-
ളിവയില്ലയോ?
ശോണിതാക്ഷവിഹഗങ്ങൾ വണ്ടുകളിവറ്റുമ-
സംഭവമതിപ്പൊഴോ? ॥
പ്രാണികൾക്കു വിധി തുഷ്ടനായളവിലിപ്രപഞ്ച-
മഖിലം മഹാ-
പ്രാണിയോടനുഭവിപ്പതിന്നതുലവിത്തനാം
സുരഭിജാതനായ്.

ഇഹ ക്ഷോണിതന്നിൽ, ഈ ഭൂമിയിൽ, മുന്നമേ, മുമ്പു-കൂടി തന്നെ, ഹിമകരൻ ചന്ദ്രൻ, മരങ്ങൾ ഇവ ഇല്ലയോ? ഉണ്ടായിരുന്നല്ലോ. ശോണിതാക്ഷവിഹഗങ്ങൾ കുയിലുകൾ, അവയുകളുടെ കൺ ചുവന്നിരിക്കുന്നതുകൊണ്ട് ഈ പേർ. വണ്ടുകൾ, ഇവറ്റുടെ സംഭവം ഇപ്പോഴോ? വസന്തം വന്നപ്പോഴോ ഇവയുണ്ടായതു? മുമ്പിലുമുണ്ടായിരുന്നല്ലോ. പിന്നെ എന്തുകൊണ്ടാണ് ഇവയെക്കൊണ്ടുള്ള സുഖാനുഭവം ഉണ്ടാകാഞ്ഞതു? യോഗമില്ലാഞ്ഞു തന്നെ. വിധി, ദൈവം, പ്രാണികൾക്കു തുഷ്ടനായളവിൽ പ്രസാദമുണ്ടായപ്പോൾ, ഈ പ്രപഞ്ചമഖിലം ഈ ലോകത്തെയാസകലം, മഹാപ്രാണിയോടെ അനുഭവിപ്പതിനു, ശോഭിയോടെ അനുഭവിപ്പതിനു, അതുലവിത്തനാം സുരഭി ജാതനായി, മഹാവിഷ്ണുമായ വസന്തം ഉണ്ടായി. ചന്ദ്രൻ, കുയിൽ, വണ്ടു മുതലായ സുഖസാധനങ്ങളൊക്കെ ഇതിനിടും മറ്റു

ഋതുക്കാൎക്കു് അവയെ കൊണ്ടുള്ള സുഖം അനുഭവിക്കാൻ യോഗമുണ്ടായില്ല. വസന്തത്തിന്ന മാത്രമെ അതു സിദ്ധിച്ചുള്ളൂ. അതുകൊണ്ടു് ഉണ്ടായാലും അനുഭവിക്കാൻ യോഗം വേണമെന്നൎത്ഥം.

---

ലോകേ സ്ഥൂലലക്ഷാ മഹാന്ത ആശ്രിതേഭ്യസ്സൎവ്വേഭ്യോ/പി സമം ദ്രവിണം ദിശന്തി; തതഃ പരം തസ്യ ദ്രവിണസ്യ രക്ഷണനാൽഭേ തദാശ്രിതായത്തേ ഇത്യാഹ:

വൃ൧. ആയാസാനവിചിന്ത്യ യന്നഗണയൻ ലാഭം തതഃ കിഞ്ചിദ-
പ്യംഭോദോ മുഞ്ചതി കീൎത്തിമാത്രരഭസാദ്ധാരാധരസ്സൎവ്വതഃ |
ഭൃത്യാദ്യുപയുജ്യ വൎദ്ധയതു വാ ഭാഗ്യശ്ലാഘ്യതാം
ദൈന്യാദ്യപേക്ഷ്യ നാശയതു വാ ലോകഃ പ്രമാണം തതഃ ||

ഈശ്വരൻ ബുദ്ധി എല്ലാവൎക്കും ഒന്നുപോലെ കൊടുത്തിട്ടുണ്ടു. പക്ഷെ ഫലം അതിനെ ഉപയോഗിക്കുന്ന പോലെയിരിക്കുമെന്നു പറയുന്നു.

ഓൎത്തിടാതെ വിവിധശ്രമങ്ങൾ കരുതാതെ
ചെറുതൊരു ലാഭവും
കീൎത്തിമാത്രമതിലാസ്ഥയാ മുകിൽ ചൊരി-
ഞ്ഞിടുന്നു ജലമെങ്ങുമേ |
പാൎത്തതിൻഫലമെടുത്തു ഭൃത്യജനസാ/
ദിവൎദ്ധനമഥാജ്ഞതാ-
പൂൎത്തിയാലതു വെടിഞ്ഞു നാശനമിതുണ്ടു
രണ്ടു ജനസാദ്ധ്യമായ് ||

മുകിൽ, മേഘം, വിവിധശ്രമങ്ങൾ ഓൎത്തിടാതെ. ജലസമ്പാദനശ്രമത്തെ നിനയ്ക്കാതെ, ചെറുതായ ലാഭവും കരുതാതെ, മഴ പെയ്യുന്നതുകൊണ്ടു മേഘത്തിന്ന ഒരു ലാഭവും ഇല്ലല്ലൊ. കീൎത്തിമാത്രമതിൽ ആസ്ഥയാ സൎവ്വപ്രാണികൾക്കും ജീവനദാതാവെന്നുള്ള യശസ്സിനെ മാത്രം കരുതി, എങ്ങുമെ ജലം ചൊരിഞ്ഞിടുന്നു എല്ലായിടത്തും ഒന്നുപോലെ വൎഷിക്കുന്നു. പിന്നെ ചിലെടം മരുഭൂമിയായും മററിടം ധാന്യാദികളായും വരുവാനെന്തു കാരണമെന്നു പറയുന്നു:—ഇതിൻഫലം പാൎത്തുള്ളു മഴ പെയ്യുന്നതുകൊണ്ടുള്ള പ്രയോജനത്തെ മനസ്സിലാക്കി, അപ്പോൾ

തടാകാദികളിൽ ജലത്തെ ശേഖരിച്ചു, ദാതൃയശോഽഭിവർദ്ധനം, ദാതാവിന്റെ കൊടുക്കുന്ന ആളുടെ, യശസ്സിന്റെ അഭിവർദ്ധനം പോഷണം, കൃഷിക്കുപയോഗമുള്ളതാക്കി ധാന്യസമൃദ്ധിയുണ്ടാക്കി മേഘത്തിന്റെ കീർത്തിയെ വർദ്ധിപ്പിക്ക, അഥ അജ്ഞതാപൂർത്തിയാൽ അറിവില്ലായ്മയുടെ മികച്ചിൽ നിമിത്തം, അതു വെടിഞ്ഞു അതുകൊണ്ടുള്ള ഫലത്തെ ഉപേക്ഷിച്ചു, നാശനം ദാതാവിന്റെ യശസ്സിനെ നശിപ്പിക്ക, ഇതു രണ്ടു, രണ്ടു കാര്യം, ജനസാദ്ധ്യമായുള്ളത്, ഈ രണ്ടു കാര്യവും മനുഷ്യർക്ക് അധീനമാകുന്നു. അല്ലാതെ മേഘത്തിനിതിൽ ബാദ്ധ്യതയില്ലെന്നർത്ഥം. അറിവുള്ളവർ ജലത്തെ ശേഖരിച്ചു ഓ ആവശ്യംപോലെ വിനിയോഗിച്ചു കൃഷിക്കു സമൃദ്ധിയുണ്ടാക്കും, മൂഢന്മാർ ജലത്തെ വൃഥാ കളയും, അതുകൊണ്ട് എന്തു തന്നെ കൊടുത്താലും ഉപയോഗിക്കുന്നതിനെ അനുസരിച്ചിരിക്കും ഫലമെന്നർത്ഥം.



---

**യേ കേചിന്നിജകാര്യാണി സാധയിത്വാ പരോപദ്രവം കുർവന്തി, തേ സന്തു നാമ, ഇതരേ കേചിന്നിഷ്പ്രയോജനം പരാനുപപീഡയന്തി, തദേവ ദുഃഖകരമിത്യാഹ—**

വ്യാവൃത്തിം വർദ്ധയിതും നിജാം വിസഹതാ ഗൃഹ്ണന്തു സർപ്പാൻ നരാ
ഗൃഹ്ണന്തു ക്ഷുധിതാസ്സുരേക വിഹിതാഹാരാ മയൂരാദയഃ വാ |
നോ ജിഘ്രന്തി ച യേ കദാപി നകുലാദ്യാ ഹാ! കിം കാരണം
ദർശം ദർശമനുദ്രവന്തി ഭുജഗാൻ ശ്വാപദാ ച വിച്ഛിന്നതേ ||

തന്റെ കാര്യസാദ്ധ്യത്തിനുവേണ്ടി പരദ്രോഹം ചെയ്യുന്നതിരിക്കട്ടെ; ഒരു പ്രയോജനവും കൂടാതെ പരപീഡ ചെയ്യുന്നതു വലിയ കഷ്ടം തന്നെ എന്നു പറയുന്നു—

ഉദരപൂരണമതിന്നുതാനിഹ പിടിച്ചി-
ടുന്നു ഭുജഗത്തിനെ
സ്സുരവാഹഖഗരാജിയുണ്ടധികനാമാത്ര-
ജീവനനിമിത്തമായ് |

മന്ദശ്രീകമതുതൻമണ്ണത്തിന്നമനിച്ചുവാം
നകുലമെന്തിനായ്
മന്ദമമന്യേയതിനെപ്പിടിച്ചുടൽമുറിച്ചി-
ട്ടനബത! ഖണ്ഡമായ ? ||

സ്കന്ദവാഹവധം, മയിൽ. സുബ്രഹ്മണ്യന്റെ വാഹനമാകകൊണ്ടു ഈ പേർ സിദ്ധിച്ചു. ഇന്ദുപൂരണകലിന്ദനന്ദിനി, തിന്നു വയറുനിറയ്ക്കാൻ മാത്രം, ഭുജഗത്തിനെ പാമ്പിനെ, പിടിച്ചിടുന്നു. അഹിതുണ്ഡികനും പാമ്പാട്ടിയും, ആത്മജീവനനിമിത്തമായ് തന്റെ കാലക്ഷേപത്തിനുവേണ്ടി, ഭുജഗത്തിനെ പിടിച്ചിടുന്നു. മന്ദശ്രീകമതുതൻ പാമ്പിന്റെ, മണ്ണത്തിന്നമനിച്ചുവാം മണ്ണംപോലുമശിക്കുന്നതിന് ആഗ്രഹമില്ലാത്ത, തിന്നാനും പോകട്ടെ മണപ്പിക്കപോലും ചെയ്യാത്ത, നകുലം കീരി, അതിനെ പാമ്പിനെ, മന്ദമെന്യേ പിടിച്ചു കണ്ടാലുടനെ ഓടിച്ചെന്നു പിടിച്ചു്, എന്തിനായ് ബത! കഷ്ടം! ഉടൽ ഖണ്ഡമായ് മുറിച്ചിടുന്നു? ഒരു പ്രയോജനവുമില്ലെന്നർത്ഥം.

---

സാധവഃ ഖലൈഃ പീഡ്യന്താം; സന്തോഽപി തൽബാധാം
കഥമാരചയന്തീത്യാഹ—

വ്യൻ. ഖാദന്തി ക്ഷുധിതാസ്തൃണാനി തൃഷിതാസ്സ്വച്ഛന്ദപാനീയഭരേ
സീദന്തോ ഗിരികന്ദരാസു ഹരിണാ യേഽമീ കൃപാർഹാ ഭൃശം |
വ്യാധവ്യാഘ്രദവാനലപ്രഭൃതയസ്സുഃഖേപ്സവ സന്നാഹിന-
സ്തേഷാം തിഷ്ഠതു ഘാതയന്തി മനസോഽപ്യത്യന്താർ കഥം ചൾദണേ ||

സാധുക്കളെ ദുഷ്ടന്മാർ ദ്രോഹിക്കുന്നതിരിക്കട്ടെ, അറിവുള്ളവരും ദ്രോഹിക്കുന്നതാണു കഷ്ടമെന്നു പറയുന്നു—

തിന്നിടുന്നു മൃഗമങ്ങു പുല്ലുകൾ കുടിച്ചിടു-
ന്നരുവിയിൽ ജലം
കന്നിലെഗ്ഗുഹയിൽ വിശ്രമത്തിനു കിട-
ന്നിടുന്നിതൊരു മൂലയിൽ |
ചെന്നിടുന്നിതിനെതിർത്തു വേടർ കടുവാ
മവാദികളതെന്നിയേ

കൊന്നിടുന്നിതിനെയെന്തഹോ ബത! മഹർഷി-
മാരുമൊരു തോലിനായ് ॥

മൃഗം, മാൻ, അതു കാട്ടിൽ, പുല്ലുകൾ തിന്നിടുന്നു, അരുവിയിൽ ജലം കുടിച്ചിടുന്നു, കുന്നിലെ ഗുഹയിലൊരു മൂലയിൽ വിശ്രമത്തിന്നു കിടന്നിടുന്നു. ഇതുകൊണ്ടെല്ലാം പരോപദ്രവമൊന്നും ചെയ്യാത്ത സാധുവാണു മൃഗമെന്നു വെളിപ്പെടുന്നു. വേടർ, കടുവാ, പുലികൾ, കാട്ടുതീ മുതലായവ, ഇതിന് ഇത്ര സാധുവായ മൃഗത്തിനു, എതിരിട്ടു കൊന്നിടുന്നു, അതെന്തിനേയ അതുകൊണ്ടൊന്നും പോരാതെ, മഹർഷിമാരും ശ്രേഷ്ഠന്മാരായ മഹർഷിമാർ കൂടിയും. ഒരു തോലിനായ് അതിന്റെ തോലെടുക്കാൻ വേണ്ടി, മഹർഷിമാർ മാൻതോലിലിരുന്നാണു തപസ്സുചെയ്യുന്നതെന്നു പ്രസിദ്ധം. അതിനെ കൊന്നിടുന്നു, അഹോ! ബത! കഷ്ടം! കഷ്ടം!



———o———

രാജ്യപാലനവിമുഖസ്യ രാജ്ഞോ വിഷയേ മാത്സ്യന്യാ-
യ ഏവ പ്രവൃത്തസ്സ്യാൽ, കദാചിദ്രാജാ വിജ്ഞാ-
തനിജരാഷ്ട്രവിപ്ലവിതാപന്നായാഽപി സ്വസ്വസ്ഥാൻ
കാംശ്ചിൽ ബാധയതു, താവതാ വിഷയവാസിനാം
കാ സുഖാവാപ്തിരിത്യാഹ—

൪൦. ഏകാന്തൈകത്ര തരക്ഷവോ മൃഗകുലം ദാവാഗ്നിരന്യത്ര തോ
വ്യാധാ വീതദയാഃ പരത്ര ശരതോ വിധ്യന്തി ഘ്നന്തി ച ।
കിം ത്വം വേത്സി കഥാമിമാം മൃഗപതേ! നിദ്രാസി കോപേന കാചി-
ദ്ദിഷ്ട്യാ ഭോഗവശംവദസ്സ രമയസി ചിത്രാൻ വൃഥാ ദന്തിനഃ ॥

പ്രജകൾക്കുണ്ടാകുന്ന ഉപദ്രവങ്ങളെക്കുറിച്ചു വിചാ-
രമില്ലാതെ സുഖമനുഭവിക്കുന്ന രാജാവിനെ ദൂഷിക്കുന്നു—

കുത്രചിൽ മൃഗകുലത്തിനെപ്പുലികൾ കൊന്നി-
ടുന്നു, ജ്വലയുന്നിതു—
കുത്ര ദാവദഹനാൽ, വനചരർ പിടിച്ചി-
ടുന്നു ശരതോഽന്യതഃ ।

ആയതിൻ ഫലമിതാ പിടിച്ചു നിഗള-
ങ്ങളിട്ടു കൊതുകിൻ കണ-
ക്കായ കായമുടയോരു മർത്ത്യർ കയറുന്നു
ഹസ്തിവര! നിൻ ഗളേ ||

ഹസ്തിവര! അല്ലയോ ആനത്തലവ! നീ അധൃഷ്യൻ, നടക്കാൻ പാടില്ലാത്തവൻ, ശക്തിമാൻ, അടവീചരൻ, കാട്ടിൽ സഞ്ചരിക്കുന്നവൻ, തോന്നിയവാസമായി മര്യാദയില്ലാതെ നടക്കുന്നവനെന്നർത്ഥം. വിശയമില്ല, സംശയമില്ല; അഥാപിതു, എങ്കിലും, ഹിതാഹിതം സ്വീയധിയിൽ അറിയുന്നില്ല, എന്താണു തനിക്കു ഹിതം എന്താണ് അഹിതം എന്നുള്ള ബോധം നിന്റെ മനസ്സിൽ ഇല്ല; നീ വിവേകമില്ലാത്ത ജന്തുവത്രേ; തെ അറിവതിന്ന് ഒട്ടും ശ്രദ്ധയുമില്ല, ഹിതാഹിതമറിഞ്ഞാൽ കൊള്ളാമെന്നുള്ള താല്പര്യവും നിനക്കില്ല. ആയതിൻ ഫലമിതാ, അതിന്റെ ഫലമെന്തെന്നാൽ, കൊതുകിൻ കണക്കായ കായമുടയോരു മർത്ത്യർ, നിന്നെ വിചാരിച്ചാൽ കൊതുകിനു തുല്യമായ ശരീരമുള്ള മനുഷ്യർ, നിന്നെ പിടിച്ചു, നിഗളങ്ങളിട്ടു, ചങ്ങലയിട്ടു പൂട്ടി, നിൻഗളേ കയറുന്നു, നിന്റെ കഴുത്തിൽ കയറുന്നു. നിന്റെ അറിവില്ലായ്മയുടെ ഫലമാണിതു്.

---

ആചാരശുദ്ധോഽപി വിവേകരഹിതഃ പുരുഷോ വ്യർത്ഥ-
ജന്മൈവേത്യാഹ:—

൪൦. അനസ്ഥിശുദ്ധാംബുഭിഃ സ്നപയസി സദാ പുഷ്കരാവർജ്ജിതൈ-
ർദ്ദക്ഷേ ക്ഷേത്യതരാണി ദ്രോണജന്യാശ്രമപത്രാണി ച |
പുണ്യാരണ്യചരോഽസി ന പ്രവിശസി ഗ്രാമം സകൃൽ കുഞ്ജര!
ജ്ഞാനം ചേൽ കിയദപ്യദേതി ന സമാ ബ്രാഹ്മണോഽപി ത്വയാ.

എത്ര സദ്വൃത്തനായാലും ജ്ഞാനശൂന്യനെങ്കിൽ യോഗ്യത സിദ്ധിക്കയില്ലെന്നു പറയുന്നു:—

സാമജേന്ദ്ര! ദിനമൊന്നിനുണ്ടു തവ
മൂന്നു നാലു കളി ശുദ്ധമായ്
കാമനീയകത്തങ്ങളാലിലകൾ പാവന-
ങ്ങൾ തവ ഭോജനം |

ഗ്രാമഭൂമിയിലൊരിക്കലും വരികയില്ല
പുണ്യവനചാരി നീ
കാമമല്പമറിവുള്ളിലേറുകിൽ മഹർഷിമാർ
കഴൽ തൊഴും തവ ||

സാമജേന്ദ്ര! ഗജേന്ദ്ര! തവ, നിനക്കു, ദിനമൊന്നിനു ശുദ്ധമായ് മൂന്നു നാഴി കുളിയുണ്ട്, ഒരു ദിവസം തടാകത്തിലിറങ്ങി മൂന്നു നാഴി തവണ ശുദ്ധമായ് കുളിക്ക പതിവാണു; തവ ഭോജനം, നിന്റെ ആഹാരം; കമനീയകന്ദങ്ങളും പാവനങ്ങളുമായ ആമിഷങ്ങൾ, നല്ല ഭംഗിയുള്ളവയും പരിശുദ്ധങ്ങളുമായ ആമിഷങ്ങളാണ. നീ ഗ്രാമഭൂമിയിൽ ഒരിക്കലും വരികയില്ല. പിന്നെയോ നീ പുണ്യവനചാരി, പുണ്യങ്ങളായ കാടുകളിലെ സഞ്ചരിക്കയുള്ളു. ഇത്രയും കൊണ്ട് ആനയുടെ ആചാരശുദ്ധി സ്പഷ്ടമായി. കാമം, എത്രയും അല്പമായ അറിവു ഉള്ളിൽ ഏറുകിൽ, നിനക്കു സ്വല്പമെങ്കിലും അറിവു ഉള്ളിലുണ്ടായിരുന്നെങ്കിൽ മഹർഷിമാർ തവ കഴൽ തൊഴും, മഹർഷിമാർ കൂടിയും നിന്റെ അടി പണിയുമായിരുന്നു. മഹർഷിമാരെക്കാൾ ഉന്നതപദവി കിട്ടിയേനെ.

---

ഏകത്ര ബഹുഷു ദുർജനേഷ്വപി പാപീയാംസോ നഷ്ടാ തേഷ്വപ
വ കേചിന്നിജ വഞ്ചനാപാടവേന സർവ്വത്ര നിർഭയാ-
ശ്ചരന്തീത്യാഹ:—

൪൬. ഹന്യന്തേ കതി ജന്തവോ വനചരൈർന്നിത്യം കതി ശാപദൈ-
ർഗൃഹ്യന്തേ കതി കൂടയന്ത്രരചനൈഃ ക്ഷോണീഭുജാം പ്രീതയേ |
ഏതാവത്യപി വിപ്ലവേ ന മനസഃ കസ്യാപി ദുർഗ്ഗാപദം
സഞ്ചുംബതാ സൃഗാല! ഖേലസി പുനസ്ത്വം വനഗ്രാമയോഃ ||

ചില ദുഷ്ടന്മാർ തങ്ങളുടെ സാമർത്ഥ്യത്താൽ ശിക്ഷയിലകപ്പെടാതെ സുഖമായി നടക്കുന്നതിനെ പറയുന്നു:—

കാട്ടുവാഴികൾ മൃഗാദനങ്ങളിവയെത്ര-
ജന്തുവിനെ നിത്യമായ്
കൂട്ടവെച്ചു നരപാലകിംകരർ പിടിച്ചിടുന്നു
പുനരെത്ര താൻ |

ഏധിതാ ഭുവി മഹാതരുക്കൾ വള-
രാവതോളമിഹ ലോകമാ-
രാധിതം തണൽ ഫലങ്ങൾ പൂക്കളിവ
കൊണ്ടു ശക്തിയതിനൊത്തപോൽ |
ബാധിതോസ്മി ജരയാധുനാ പതന-
കാലമെന്നു മരമോൎക്കവേ
സാധിതാൎത്ഥപഥികാദികൾക്കിതു
തദാത്വജാതമിതി ബോധമാം ||

ഇഹ ഭുവി. ഈ ഭൂമിയിൽ; മഹാതരുക്കൾ വലിയ വൃക്ഷങ്ങൾ; വളരാവതോളം എത്രത്തോളം വളരാമോ അത്രത്തോളം; ഏധിതം എന്നാൽ ഏധിച്ചു എന്നതുണ്ടായിട്ട്, തഴച്ചു വളൎന്നുകഴിഞ്ഞു. ഏധിതം, എന്ന ശബ്ദം ഭാവത്തിൽ ക്തപ്രത്യയം വന്നിട്ടുള്ളതെന്നറിക. തണൽ, ഫലങ്ങൾ, പൂക്കൾ ഇവകൊണ്ടു. ശക്തിയതിനൊത്തപോൽ; എന്നാൽ എന്ന ശേഷിപ്പുകാൎക്കു ലോകം ആരാധിതം, ഇന്ന് ഇതിന്നിടത്തോളം കാലം തനിക്കു കഴിയുംപോലെ തണൽ, പൂക്കൾ, ഫലങ്ങൾ; ഇവയെ ജനങ്ങൾക്കു നൽകി അവരെ ഉപചരിക്കയും ചെയ്തു. ചില വൃക്ഷങ്ങൾക്കു തണൽ മാത്രമേയുള്ളൂ. ആൽ അതിനു ദൃഷ്ടാന്തം; ചിലതിന്റെ പൂക്കൾ മാത്രമേ ഉപയോഗയോഗ്യങ്ങളാകുന്നുള്ളൂ, ചമ്പകം അതിനു ദൃഷ്ടാന്തം; ചിലതിന്റെ ഫലങ്ങൾ മാത്രം ഉപയോഗപ്പെടുന്നു, പ്ലാവ് അതിനു ദൃഷ്ടാന്തം, മറ്റു ചിലതിന്റെ തണലും പൂക്കളും ഫലങ്ങളും എല്ലാം ഉപകാരപ്രദങ്ങളാകുന്നു, തേന്മാവ് അതിനു ദൃഷ്ടാന്തം. ഈ ഭേദങ്ങളുള്ളതു കൊണ്ടാണ 'ശക്തിയതിനൊത്തപോൽ' എന്നു പറഞ്ഞിരിക്കുന്നതു്. ഇപ്രകാരം വളരെനാൾ നിന്നു ജനങ്ങൾക്കുപകാരം ചെയ്തുകഴിഞ്ഞിട്ടുണ്ടെങ്കിലും; അധുനാ ജരയാ ബാധിതോസ്മി, ഇപ്പോൾ എനിക്കു ജരവന്നു പിടിപെട്ടുകഴിഞ്ഞിരിക്കുന്നു; അതുകൊണ്ടു പതനകാലമായി മുറിഞ്ഞുവീഴാറായി; എന്നു മരം ഓൎക്കവേ; എന്നു കാലം വരുമ്പോൾ എന്നു താല്പൎയ്യം; സാധിതാൎത്ഥപഥികാദികൾക്കു ആ മരത്താൽ ഉപകാരം സിദ്ധിച്ചിട്ടുള്ള വഴിപോക്കർ മുതലായവൎക്കു; ആദിശബ്ദംകൊണ്ടു പക്ഷികളെയും മറ്റും കുറിക്കുന്നു. ഇതു ഈ മരം; തദാത്വജാതം, തൽക്കാലം ഉണ്ടായതെന്നു. ഇതി ബോധമാം, എന്നാണു വിചാരം, വളരെ നാളായി പഴകീട്ടുള്ളതാണെങ്കിലും പുതുതായി ഉണ്ടായതുപോലെ തന്നെ അവൎക്കു തോന്നുന്നു.

കൊണ്ടു കാട്ടാറുകളും വളരെ ഉദ്ധാരം ചെയ്യും. എന്നാൽ നദീകാലഭോൻ, ഇവയെന്നല്ല സകല നദികൾക്കും നായകനായ കടൽ. എത്രപോൽ അറിയാവതല്ല, എവിടെയാണ് എന്നു തന്നെ അറിയാൻ പ്രയാസമാക ഞ്ഞെപ്പൊഴും ശാന്തമായി കിടക്കുന്നു. മഹാന്മാരുടെ ലക്ഷണമാണിതു്.

---

## ഉത്തമാധമന്മാർ സർവ്വാനപി ഭേദാൻ നിന്ദന്തം ദുർഭേദ വാസിനം കയോട്ടിത്ത്യ മന്മാക്കത്ത്യവാഹ:—

൫൧. കാ ത്വൈാഃ കിം ഖലിസത്ത കാ വസു മതീ സ്യാൽ സർവ്വമത്വൈരി
പ്രത്യക്ഷം ന ഭേവൽ കദാചിദപി കിം തേ സർവ്വസന്ദർശിനഃ ।
ഭ്രാമ്യന്തഃ പ്രലപന്തു നാമ വിവിധം മണ്ഡൂക! സത്യം ത്വയാ
മുക്തേ പത്മം പാത്മകൃപമിതരൽ കിം നാമ സംഭാവ്യതേ ||

കൂപമണ്ഡൂകന്യായത്തെ വിവരിക്കുന്നു:—

നാകമേതു ഫണിലോകമേതു നരലോകമേ-
തിവ ഭവിക്കിലി-
ന്നാകണം സകലദർശ്ശിയാം തവ വിലോക-
നത്തിനതു ഗോചരം ।
ലോകമുൾഭ്രമമിയന്നു വല്ലതുമുരച്ചിടട്ടെ
മതിമാൻ ഭവാൻ
ഭേക! കിണറിതൊന്നൊഴിഞ്ഞു പുന-
രന്യമെന്തിഹ ഭവിച്ചിടാം ||

നാകം, സ്വർഗ്ഗം എതു്? ഫണിലോകം, പാതാളം എതു? നരലോകം, ഭൂമി എതു്? ഇവയൊക്കെയുണ്ടെന്നു പറയുന്നതു് അസത്യം. എന്തെന്നാൽ ഇവ ഭവിക്കിൽ, ഇവയുണ്ടെങ്കിൽ, ഭേകമേ! അല്ലയോ തവളെ! ഇന്നു സകലദർശിയാം, എല്ലാം കാണുന്ന. തവ, നിന്റെ വിലോകനത്തിനു, കാഴ്ചക്കു്. അതു്, ഇവയുണ്ടെന്നുള്ളതു. ഗോചരമാകണം, പ്രത്യക്ഷമായി വരേണ്ടതാണു്. അതു കൊണ്ടു് ലോകം, ജനങ്ങൾ. ഉൾഭ്രമമിയന്നു, ഭ്രാന്തുപിടിച്ചു്. വല്ലതുമുരച്ചിടട്ടെ, എന്തൊക്കെയെങ്കിലും പറഞ്ഞുകൊള്ളട്ടെ. ഭവാൻ മതിമാൻ, നീ ബുദ്ധിമാനത്രെ. ന

ന്റെ ദൃഷ്ടിക്കു ഗോചരമായ കിണററിനെയൊന്നൊഴിഞ്ഞു, ഈ കിണററൊഴികെ. ഇഹ, ഈ പ്രപഞ്ചത്തിൽ. താന്ത്രം പുനരെന്തു ഭേദിച്ചിടാം, മററൊന്നുമില്ല, നിശ്ചയം തന്നെ. വക്രോക്തിയാണിതു് എന്നു സ്പഷ്ടം. തനിക്കറിയാൻ പാടില്ലാത്തതായി ലോകത്തിൽ ഒന്നുമില്ലെന്നു വിചാരിച്ചു വമ്പു നടിക്കുന്ന അല്പജ്ഞനെ ദുഷിച്ചിരിക്കുന്നു എന്നറിക.

---

സർവ്വജനപോഷണം മഹത്തു സമ്പാദയന്തസ്തു തദേ
യശമേവ കുർവ്വന്തി ഇതി യേ നിർല്ലജ്ജം യശഃ പ്രഖ്യാപയ
ന്തി തേ ഏവ വാർത്താ സുതരാം ദുസ്സഹേത്യാഹ—

൧൦൦. ഭുജഗാഃ സുധാമാസമുദ്രഫണിപതിശ്രീകൂർമ്മദിഗ്ദന്തിനഃ
പ്രത്യക്ഷാ കുലഭൂധരാ സ്ഥിതിരപി ത്വയ്യേവ സർവ്വംസഹേ! |
യേ ത്വേതേ ബഹുമാനയന്തി വസുധേ സംഖ്യാപയന്തേ യശോ
നിർല്ലജ്ജാ നിരപത്രപാ ച തദിദം നഃ കണ്ഠശൂലായതേ ||

മഹാന്മാർ സർവ്വജനപോഷണം ചെയ്യുമ്പോഴും തങ്ങളാണു സകലവും ചെയ്യുന്നതെന്നു്, ഇത്തരം താങ്ങുന്ന ഗൌളിയെപ്പോലെ, ദുരഭിമാനം കാട്ടുന്ന അല്പന്മാരെ പരിഹസിക്കുന്നു—

വാണീടുന്നു തവ സർപ്പരാജകമഠേന്ദ്രദിക്കരികൾ
ഉള്ളിലായ്
കാണികൾക്കു കുലപർവ്വതങ്ങൾ നിലനില്പതും
ത്വയി സമക്ഷമാം |
ക്ഷോണിദേവി! ചിലരീ വസുന്ധരയിൽ ഉത്തമ
ഗുണശക്തികൊ-
ണ്ടാണിതിപ്രഥയന്തുമത്രപമെട്ടുത്തീടുന്നതു
സഹിപ്പതോ ||

അല്ലയോ ക്ഷോണിദേവി! ഭൂമിദേവി! തവ ഉള്ളിലായ്, നിന്റെ ഉള്ളിലായിട്ടാണു, സർപ്പരാജകമഠേന്ദ്രദിക്കരികൾ, അനന്തൻ, ആദികൂർമ്മം, ദിഗ്ഗ്നാഗങ്ങൾ, എന്നിവർ, വാണീടുന്നു, വസിക്കുന്നതു്, ഭൂമിയെ

കന്യാകുമാരി മുതല്‍ മലയാളമൊട്ട-
ക്കന്യപ്രദേശത്തിലും മലയാളികള്‍ക്കു |
ഒന്നേ ധരിച്ചു ഹൃദയേ സതതം രസിക്കാ-
നന്യാപദേശമിതു നല്ല മണിപ്രവാളം ||

വിഖ്യാതന്‍ കേരളാഖ്യന്‍ കവി,ഗുണമണിയും
കാവ്യവും നവ്യമോര്‍ത്താ-
ലാഖ്യാനം ചെയ്യുവാനില്ലിതിനൊടു ശരിയായ്
ഭാഷയില്‍ കാവ്യമന്യം |
വ്യാഖ്യാനം ഭാവബോധാദിയമിതുകഴിയും-
പോലെയീരാജരാജാ.
ദിവ്യന്‍ ഞാനിന്നു തീര്‍ത്തതിനുടെ ഗുണദോ-
ഷങ്ങള്‍ നോക്കട്ടെ ലോകം ||



ശുഭമസ്തു

